


# മലങ്കരസഭ

## മാസിക



1986 ഫെബ്രുവരി 8—ാം തീയതി കോട്ടയം മാർ ഏലിയാ കത്തീഡ്രലിൽവച്ച് പ. ജോൺ പോൾ രണ്ടാമൻ മാർപാപ്പാ പ. കാതോലിക്കാബാവായെസന്ദർശിച്ചപ്പോൾ.

1986
മാർച്ച്
ലക്കം 3
പുസ്തകം 41





മാങ്ങാനം എബ്നേസർ ഓർത്തഡോക്സ് പള്ളിയുടെ ശിലാസ്ഥാപന ശുശ്രൂഷ
പ. കാതോലിക്കാബാവാ നിർവ്വഹിക്കുന്നു.
യാക്കൂബ് മാർ പോളികർപ്പോസ് മെത്രാപ്പോലീത്തായേയും കാണാം.




മലങ്കരസഭ—കാർട്ടൂൺ മത്സരത്തിൽ ഒന്നാം സ്ഥാനം നേടിയ കാർട്ടൂൺ.

# മാർപാപ്പാ കാതോലിക്കാ ബാവാ കൂടിക്കാഴ്ച

## ചില അവിസ്മരണീയ രംഗങ്ങൾ

മാർപാപ്പായേയും സംഘത്തേയും കാതോലിക്കാബാവാ സ്വീകരിച്ച് ഏലിയാകത്തീഡ്രലിലേക്ക് ആനയിക്കുന്നു. ആർച്ചുബിഷപ്പ് ജോസഫ് പവ്വത്തിൽ, മാർ തെയോഫിലോസ്, മാർ പോളിക്കർപ്പോസ്, സമുദായട്രസ്റ്റി പി. സി. എബ്രഹാം, സെക്രട്ടറി പോൾ മത്തായി എന്നിവരേയും കാണാം.





മാർപാപ്പായെ കാതോലിക്കാബാവാ ആലിംഗനം ചെയ്തു സ്വീകരിക്കുന്നു.



കത്തിച്ച മെഴുകുതിരിയുമായി മാർപാപ്പാ
കാതോലിക്കാബാവായുമൊത്ത് വി. മദ്ബഹായിലേക്ക്



പരിശുദ്ധ പിതാക്കന്മാർ
വിശുദ്ധ മദ്ബഹായിൽ
ത്രോണോസ്-മുത്തുന്നു.



വി. മദ്ബഹായിൽ പ്രാർത്ഥന നടത്തുന്നു



മാർപാപ്പായെ സ്വാഗതംചെയ്ത്
കാതോലിക്കാബാവാ പ്രസംഗിക്കുന





മാർപാപ്പാ സ്വീകരണത്തിന് നന്ദി പറയുന്നു



കാതോലിക്കാബാവാ മാർപാപ്പായ്ക്ക്
സമ്മാനം നൽകുന്നു.



മാർപാപ്പാ കാതോലിക്കാബാവായ്ക്ക്
സമ്മാനം നൽകുന്നു.



നിയുക്ത കാതോലിക്കാ, തോമസ് കുതിരവട്ടം എം. പി.
സഭാ സെക്രട്ടറി പോത്തം മത്തായി, ബാവായുടെ സെക്രട്ടറി ഫാ. പി. കെ. സഖറിയാ,
സഭാ ട്രസ്റ്റി പി. സി. എബ്രഹാം. കാതോലിക്കാബാവാ എന്നിവർ മാർപാപ്പായുമൊന്നിച്ച്.

# മലങ്കരസഭ

ഓർത്തഡോക്സ് സഭയുടെ മുഖപത്രം

5-3-1986





ക്രൈസ്തവ ഐക്യ ചിന്തകൾ

## മാർപാപ്പാ കാതോലിക്കാബാവാ കൂടിക്കാഴ്ച

**ലോ**കമെമ്പാടും പരന്നുകിടക്കുന്ന റോമൻ കത്തോലിക്കാ സഭയുടെ പരമാദ്ധ്യക്ഷൻ **പ. ജോൺ പോൾ** രണ്ടാമൻ പാപ്പായും, അത്ര വലുതല്ലെങ്കിലും ലോകത്തിന്റെ മിക്കവാറും എല്ലാ ഭാഗങ്ങളിലും എത്തി വളർന്നുകൊണ്ടിരിക്കുന്ന മലങ്കരയിലെ പൗരസ്ത്യ ഓർത്തഡോക്സ് സഭയുടെ പരമാദ്ധ്യക്ഷൻ പ. കാതോലിക്കാ ബാവായും കഴിഞ്ഞമാസം (ഫെബ്രുവരി) 8-ാം തീയതി കോട്ടയത്ത് ബാവായുടെ ആസ്ഥാന ദേവാലയമായ മാർ ഏലിയാ കത്തീഡ്രലിൽ കൂടിക്കാണുകയുണ്ടായല്ലോ. 1983 ജൂൺ മാസത്തിൽ പ. കാതോലിക്കാബാവാ മാർപാപ്പായുടെ ക്ഷണപ്രകാരം വത്തിക്കാൻ സന്ദർശിച്ചപ്പോൾ ഒരു പ്രതിസന്ദർശനത്തിനായി മാർപാപ്പാ തിരുമേനിയെ ബാവാ ക്ഷണിച്ചത് സ്വീകരിച്ചുകൊണ്ട് മാർപാപ്പാ അദ്ദേഹത്തിന്റെ ഭാരത പര്യടന വേളയിൽ പ. ബാവാ തിരുമേനിയെ സന്ദർശിക്കുകയായിരുന്നു.

''ഐക്യത്തിലേക്കുള്ള നാഥന്റെ വിളി'' – "The Call of the Lord to Unity"– എന്നതായിരുന്നു മാർപാപ്പാ തിരുമനസ്സിലെ ഭാരത സന്ദർശനത്തിന്റെ ലക്ഷ്യപ്രഖ്യാപനം. ഈ പ്രഖ്യാപനം ഭാരത ക്രൈസ്തവരെ സംബന്ധിച്ചിടത്തോളം തികച്ചും ഉചിതമായ ഒന്നായിരുന്നു.

ഈ ഐക്യം എന്താണ്, അത് ഇന്നത്തെ എക്യുമിനിക്കൽ യുഗത്തിൽ എങ്ങനെ പ്രായോഗികമാക്കാം എന്ന് ഈ അവസരത്തിൽ ചിന്തിക്കുന്നത് ആവശ്യമാണ്.

അതാതു ദേശത്തുള്ള സാമൂഹിക സാംസ്കാരിക ജീവിത പശ്ചാത്തലവുമായി ചേർന്നു പോകത്തക്കവണ്ണവും സഭയുടെ വ്യക്തിത്വം നിലനിർത്തിക്കൊണ്ടും കഴിയുന്നിടത്തോളം സഭകൾ എല്ലാം തന്നെ

### ഈ ലക്കത്തിൽ

ക്രൈസ്തവമൂല്യങ്ങളുടെ അടിസ്ഥാനത്തിലും, യേശുക്രിസ്തുവിന്റെ പഠിപ്പിക്കലുകളിൽ അധിഷ്ഠിതമായ ക്രൈസ്തവ വെളിച്ചത്തിലും, പരിശുദ്ധാത്മാവിന്റെ ശക്തിയിൽ പ്രചോദിതമായി ഒന്നിച്ചു സഹകരിക്കുക എന്നതാണ് എക്യുമിനിസത്തിലെ ഒരു പ്രധാന ആശയം. ഓരോ സഭയുടെയും കൂദാശാ നിർവഹണത്തിന്റെ വിശ്വാസ വ്യാഖ്യാനങ്ങളുടെ വേദശാസ്ത്ര സ്വീകാര്യത പരസ്പരം അംഗീകരിക്കുക എന്നത് മറ്റൊരു ആശയമാണ്. അതായത് സഭകൾ തമ്മിൽ പരസ്പരം കലഹിക്കാതെയും ഒന്നിൽനിന്ന് മറ്റൊന്നിലേക്ക് ആളുകൾ ചേരാനുള്ള പ്രലോഭനം കൊടുക്കാതെയും വി. കുർബാനയും മറ്റു കൂദാശകളും പരസ്പരം സ്വീകരിച്ചും യോജിച്ചുപോകുക.

നമ്മുടെ കർത്താവ് തന്റെ ശിഷ്യന്മാരുടെ ഐക്യത്തിനുവേണ്ടി പിതാവാം ദൈവത്തോടു നടത്തിയ പ്രാർത്ഥന ഇവിടെ പ്രസക്തമാണ്. ''പരിശുദ്ധനായ പിതാവേ, നാം ഒന്നായിരിക്കുന്ന പ്രകാരം അവരും ഒന്നായിരിക്കേണ്ടതിന് നീ എനിക്ക് തന്നിട്ടുള്ള അവരെ, നിന്റെ നാമത്തിൽ കാത്തുകൊള്ളണമെ........ അവരെല്ലാവരും ഒന്നായിരിക്കാൻവേണ്ടി പിതാവെ, നീ എന്നിലും ഞാൻ നിന്നിലും ആയിരിക്കുന്നതുപോലെ, അവരും നമ്മിൽ ആയിരിക്കേണ്ടതിനും തൽഫലമായി നീ എന്നെ അയച്ചു എന്ന് ലോകം അറിയേണ്ടതിനുംവേണ്ടി ഞാൻ പ്രാർത്ഥിക്കുന്നു'' (വി. യോഹ. 17:11–21).

ഇങ്ങനെ നോക്കുമ്പോൾ ഒരു സഭ മറ്റൊന്നിനേക്കാൾ വിശ്വാസകാര്യങ്ങളിൽ ശ്രേഷ്ഠമെന്നു കരുതാതെ എല്ലാം ദൈവരാജ്യത്തിന്റെ പുകഴ്ചക്കായി മാത്രം എന്നു കരുതുന്ന – ഒരു സഭാ വ്യവസ്ഥിതിയാണ് നമ്മുടെ കർത്താവ് വിഭാവനം ചെയ്തത്. ഇവിടെ വ്യക്തികൾക്കോ, വ്യക്തിയിഷ്ടങ്ങൾക്കോ പ്രത്യേക സ്ഥാനം ഇല്ലാതാകുന്നു – എല്ലാം ദൈവത്തിന്റെ മഹത്വത്തിനായി മാത്രം. അങ്ങനെ നാനാത്വത്തിൽ ഏകത്വം (Unity in diversity) അനുഭവിക്കുവാൻ നമുക്കു കഴിയണം. ഒരു സഭ മറ്റൊന്നിൽ ലയിക്കുന്നതല്ല എക്യുമിനിസം.

## ജന്മദിനാശംസകൾ

**മാർച്ച് 27-ാം തീയതി 80-ാം വയസ്സിലേക്ക പ്രവേശിക്കുന്ന പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മത്യൂസ് പ്രഥമൻ കാതോലിക്കാബാവാ തിരുമേനിക്ക് 'മലങ്കരസഭ'യുടെ ജന്മദിനാശംസകൾ.**

ഇപ്രകാരമുള്ള ഐക്യം പൂർണ്ണമായി ഒരുപക്ഷേ സഭയിൽ ഉടനെ ഉണ്ടാകുമെന്നു വരികയില്ല. അങ്ങനെയുള്ള ഒരു ഐക്യം കാലത്തിന്റെ തികവിൽ ദൈവത്തിന്റെ ദാനമായിരുന്നേക്കാം. എന്നാൽ സഭകളുടെ ചുമതല അതിനായി പ്രാർത്ഥിക്കുകയും ഐക്യത്തിന്റെ വിളി മുഴക്കിക്കൊണ്ടിരിക്കുകയും സാദ്ധ്യമായവിധം പരസ്പരസഹകരണം നിലനിർത്തുകയും ചെയ്യുക എന്നുള്ളതാണ്.

അഞ്ചാം നൂറ്റാണ്ടുവരെ ഒന്നായി നീങ്ങിയ സഭ, യേശുക്രിസ്തുവിന്റെ വ്യക്തിത്വത്തെയും സ്വഭാവത്തെയും പറ്റിയുള്ള വ്യാഖ്യാനത്തെ അഭിമുഖീകരിക്കേണ്ടിവന്നു് പരസ്പരം ഭിന്നിക്കുകയുണ്ടായി. ഈ തർക്കത്തിൽ റോമൻ കത്തോലിക്കാ സഭയുടെ വ്യാഖ്യാനം പൗരസ്ത്യരും, പൗരസ്ത്യരുടെ വ്യാഖ്യാനം റോമ്മാസഭയും സ്വീകരിച്ചില്ല. ഈ വ്യാഖ്യാനവും തൽഫലമായ അകൽച്ചയും ഉണ്ടായത് കേവലം ''വാഗ്രൂപങ്ങളിലും (Terminology) സംസ്കാരത്തിലുമുള്ള വ്യത്യാസവും ഒരേ കാര്യംതന്നെ വ്യക്തമാക്കുവാൻ വ്യത്യസ്ഥ ദൈവശാസ്ത്ര ചിന്താധാരകൾ സ്വീകരിച്ച വിവിധങ്ങളായ സൂത്രവാക്യങ്ങളും കാരണമാണ്'' എന്ന് ജോൺ പോൾ രണ്ടാമൻ പാപ്പായും അന്ത്യോഖ്യാ പാത്രിയർക്കീസ് സഖാ പ്രഥമനും ചേർന്നു പുറപ്പെടുവിച്ച സംയുക്ത പ്രഖ്യാപനത്തിൽ (ദീപിക 1984 ജൂൺ 25) വ്യക്തമാക്കിയിട്ടുണ്ട്.

റോമ്മാസഭയ്ക്ക് ഗ്രീക്ക്, റഷ്യ മുതലായ ബൈസന്റയിൻ ഓർത്തഡോക്സ് വിഭാഗവുമായി പിൽക്കാലത്ത് ഒരു അഭിപ്രായഭിന്നതയുണ്ടായത് പ്രധാനമായും പാപ്പാധികാരത്തിന്റെ (Papacy) ശക്തിപ്രസരവും അതിനോടുള്ള പൗരസ്ത്യരുടെ പ്രതികരണവുമായിരുന്നു. ഈ അഭിപ്രായ വ്യത്യാസത്തിന്റെ പേരിൽ ഇരുസഭാതലവന്മാരും പരസ്പരം മുടക്ക് പുറപ്പെടുവിച്ചുമിരുന്നു.

പാപ്പായുടെ ഈ അധികാരപ്രമത്തതയെ പരാമർശിച്ച് പിൽക്കാലത്ത് 1967—ൽ പോൾ ആറാമൻ പാപ്പാ പറഞ്ഞത് ഒരു റോമൻ കത്തോലിക്ക ഔദ്യോഗിക പ്രസിദ്ധീകരണമായ 'താലന്ത്'' (Pastoral Orientation Council—ന്റെ ഔദ്യോഗിക പ്രസിദ്ധീകരണം) 1986 ജനുവരി—ഫെബ്രുവരി ലക്കത്തിൽ (Page 21, 22) നിന്ന് താഴെ ഉദ്ധരിക്കുന്നു.

''1967—ൽ ക്രൈസ്തവ ഐക്യത്തിനുവേണ്ടിയുള്ള റോമൻ സെക്രട്ടറിയേററിലെ അംഗങ്ങളെ അഭിസംബോധന ചെയ്തുകൊണ്ട് പോൾ ആറാമൻ മാർപാപ്പാ പറഞ്ഞു ''പാപ്പാസ്ഥാപനം അഥവാ പേപ്പസിയാണ' ക്രൈസ്തവ ഐക്യത്തിനെതിരായുള്ള ഏററവും വലിയ പ്രതിബന്ധമെന്ന്'' അത് തികച്ചും ശരിയാണ്. പൗരസ്ത്യ ഓർത്തഡോക്സ് സഭയോട് സലാം പറഞ്ഞു പിരിഞ്ഞുപോയത് റോമാ പാപ്പാമാരുടെ അധികാര ദുർവിനിയോഗത്തിന്റെ അനന്തരഫലമായിട്ടാണ് പാപ്പാ സാർവത്രിക സഭയുടെ ഐക്യത്തിന്റെ പ്രതീകവും ശുശ്രൂഷയുമാണെങ്കിലും പ്രാദേശിക സഭകളുടെ ആഭ്യന്തരകാര്യങ്ങളിൽ പാപ്പായിക്ക് കൈ കടത്തുവാൻ അധികാരമില്ലെന്ന് പൗരസ്ത്യ സഭകളുടെ പാത്രിയർക്കീസന്മാർ എക്കാലവും വാദിച്ചിരുന്നു. മദ്ധ്യയുഗത്തിൽ ആംഗ്ളിക്കൻ സഭയും പ്രോട്ടസ്ററന്റു സഭകളും ഭിന്നിച്ചുപോയതും പാപ്പാധികാരത്തിനെതിരായുള്ള വെല്ലുവിളിയുമായിട്ടാണ്. പാപ്പാധീകാരം യേശുവിനെ സഭയിൽ നിന്ന് പുറത്താക്കിയിരിക്കുന്നുപോലും. സുവിശേഷത്തിലെ യേശുവിന്റെ പഠനങ്ങൾക്കും പാരമ്പര്യങ്ങൾക്കും വിലങ്ങുതടിയായി നിൽക്കുന്ന പാപ്പായെ അന്തിക്രിസ്തു (Anti Christ) ആയിട്ടാണ് പ്രോട്ടസ്ററന്റു സഭകൾ കണ്ടിരുന്നത്. ഒന്നാം വത്തിക്കാൻ കൗൺസിലിന്റെ നിർണ്ണായക പഠനങ്ങളായ പാപ്പായുടെ പരമാധികാരവും അപ്രമാദിത്വവും ഇതരസഭകളെല്ലാം ഇന്നും നിരാകരിക്കുന്നു. അങ്ങനെ സഭയുടെ ഐക്യത്തിന്റെ പ്രതീകവും ശുശ്രൂഷിയുമായ പാപ്പാ ഇന്ന് സഭയുടെ അനൈക്യത്തിന്റെയും പിളർപ്പിന്റെയും കാരണമായി ചിത്രീകരിക്കപ്പെടുന്നു '' (താലന്ത് പേജ് 21)

പോൾ ആറാമൻ പാപ്പാ ബൈസന്റയിൻ ഓർത്തഡോക്സ് സഭയുടെ എക്യുമിനിക്കൽ പാത്രിയർക്കീസിനെ സന്ദർശിച്ചപ്പോൾ മുടക്കുകൾ പരസ്പരം പിൻവലിക്കുകയുണ്ടായി.

ഇപ്പോഴത്തെ പാപ്പായാകട്ടെ 1985 ജനുവരി 25—ാം തീയതി കർദ്ദിനാളന്മാരുടെ സംഘത്തെ സംബോധന ചെയ്തുകൊണ്ടു പറഞ്ഞത് ക്രൈസ്തവസഭയ്ക്ക് രണ്ടു ശ്വാസകോശങ്ങളാണുള്ളത്. ഒന്ന് പാശ്ചാത്യവും (റോമ്മാസഭ) മററത് പൗരസ്ത്യവും (ഓർത്തഡോക്സ് സഭകൾ). ഇവ രണ്ടും ഒന്നിച്ചു്പ്രവർത്തിക്കാതെയിരുന്നാൽ സഭ നിർജ്ജീവമാണ്. സഭാഐക്യം ഏകീകരണമല്ല (Uniformity) വൈവിദ്ധ്യത്തിലാണ് ഐക്യം കണ്ടെത്തേണ്ടത് (Unity in diversity) വിവിധ സഭകളുടെ വൈവിദ്ധ്യമുള്ള പാരമ്പര്യങ്ങൾ ഏകീകരിക്കുകയല്ല സഭൈക്യം, മറിച്ച് വിവിധ സഭാപാരമ്പര്യങ്ങളുടെയും സംസ്ക്കാരങ്ങളുടെയും മൂല്യവും ധന്യതയും കണ്ടെത്തുകയാണ് അത്. (താലന്ത് പേജ് 22)

ഈ ഉൽകൃഷ്ടമായ ചിന്താഗതിയുടെ പശ്ചാത്തലത്തിലാണ് മാർപാപ്പായും കാതോലിക്കാബാവായും തമ്മിലുള്ള കൂടിക്കാഴ്ചയും സംഭാഷണവും വിലയിരുത്തേണ്ടത്. ഏലിയാ കത്തീഡ്രലിലെ വി. ത്രോണോസിൽ മുത്തി ഇരു പിതാക്കന്മാരും ഒരുമിച്ച് മുട്ടുകുത്തി പ്രാർത്ഥിച്ചതും മാർപാപ്പാ ധൂപാർപ്പണം നടത്തിയതും തുടർന്നു ചെയ്ത പ്രസംഗത്തിൽ ഭിന്നതകൾ ദുരീകരിക്കപ്പെട്ട് ഒരേ ത്രോണോസിൽ പ. പാപ്പായും പ. ബാവാ തിരുമേനിയും വി. കുർബാന അർപ്പിക്കത്തക്കവണ്ണം ഒരു സാഹചര്യം എത്രയും വേഗം ഉണ്ടാകുന്നതിന് കാംക്ഷിക്കുന്നു എന്ന ആഗ്രഹം പ്രകടിപ്പിച്ചതും (പ്രസംഗം അന്യത്ര) മലങ്കര ഓർത്തഡോക്സ് സഭയും റോമൻ കത്തോലിക്കാ സഭയും തമ്മിലുള്ള സംസർഗവും ഐക്യവും സുദൃഢമാക്കുവാൻ പര്യാപ്തമായിരിക്കും.

പരിശുദ്ധ പിതാക്കന്മാരുടെ മനോഗതി ഇപ്രകാരമായിരിക്കെ കേരളത്തിലെ ചില റീത്തുകാർ ബാഹ്യമായ പ്രലോഭനങ്ങൾവഴി ഓർത്തഡോക്സ് സഭാംഗങ്ങളെ പുനരൈക്യം എന്ന പൊയ്മുഖം ധരിച്ചുകൊണ്ട് തങ്ങളുടെ കൂട്ടത്തിലേക്ക് മാടിവിളിക്കുന്നതു അപഹാസ്യമാണ്. പുനരൈക്യം അതിന്റെ ശരിയായ അർത്ഥത്തിൽ പറഞ്ഞാൽ ഇവർ 1930—നു മുമ്പുള്ള അവരുടെ മാതൃസഭയിലേക്കു തിരിച്ചുവരികയാണ് ചെയ്യേണ്ടത്;

# സഭാദിനത്തിൽ: പ്രതിജ്ഞകളെ പുതുക്കുക

ഫാദർ കെ. സി. മാത്യു, ന്യൂയോർക്ക്

മലങ്കര സഭയുടെ സ്വാതന്ത്ര്യത്തിന്റെയും മലങ്കര നസ്രാണിയുടെ അഭിമാനത്തിന്റെയും, പ്രതീകമാണ് പ. കാതോലിക്കാ സിംഹാസനം. ഈ സിംഹാസനത്തിനു കീഴിലുള്ള എല്ലാ ഇടവകകളും ഈ വർഷം മാർച്ച് 16-ാം തീയതി കാതോലിക്കാദിനം സഭാദിനമായി ആഘോഷിക്കുകയാണ്. മലങ്കര സഭയുടെ മുൻപിൽ വിസ്തൃതമായി നീണ്ടുനിവർന്നുകിടക്കുന്ന ശുഭ്രമായ വെള്ളിത്തിരശീലയിൽ നമ്മെ തുറിച്ചുനോക്കി നില്ക്കുന്ന കറുത്തിരുണ്ട ഒരു വലിയ ചോദ്യചിഹ്നം നാം ഈ സമയത്ത് പരിഗണിക്കേണ്ടിയിരിക്കുന്നു. നമ്മെ ഭരമേല്പിച്ചിരിക്കുന്ന ഈ അമൂല്യസമ്പത്ത് അഭംഗവും, അചഞ്ചലവുമായി കാത്തുസൂക്ഷിക്കുവാൻ നാം ശക്തരോ, അശക്തരോ?

ഓർത്തഡോക്സ് സഭയ്ക്ക് ഇതര സഭകളുടെയിടയിൽ സുപ്രധാനമായ ഒരു സ്ഥാനവും, അതോടൊപ്പം തന്നെ അതിന്റേതായ ചില കർത്തവ്യങ്ങളും നിറവേറ്റുവാനുണ്ട്. നമ്മുടെ ചുമതലകളിലേക്ക് തിരിഞ്ഞുനോക്കുവാനും, അതിനനുസരണമായ കർമ്മപരിപാടികൾ ആസൂത്രണം ചെയ്യുവാനുമുള്ള സമയം കഴിഞ്ഞിരിക്കുകയാണ്. അതിവേഗത്തിൽ നീങ്ങിക്കൊണ്ടിരിക്കുന്നതായ ഈ ലോകത്തിൽ, കാറ്റും കോളും നിറഞ്ഞ അന്തരീക്ഷത്തിലൂടെ, അടിച്ചുയർന്നു വരുന്നതായ തിരമാലകൾക്കെതിരെ തുഴഞ്ഞ് നമ്മുടെ പടകിനെ മുന്നോട്ടുകൊണ്ടുപോകുവാനുള്ള ഭാരിച്ച കർത്തവ്യം നാം ഏറ്റെടുത്തിരിക്കുകയാണ്. നമ്മുടെ പരാജയത്തിൽ ചന്ദ്രഹാസം ഇളക്കുവാനായി സഭയുടെ ശത്രുക്കൾ ചുറ്റും നോക്കി നില്ക്കുകയുമാണ്. പക്ഷെ നാം ഇന്ന് എവിടെയാണ്? നമ്മെ ഭരമേല്പിച്ചിരിക്കുന്ന ഈ താലന്ത് കാത്തുസൂക്ഷിക്കുവാൻ നാം ശക്തരോ, അശക്തരോ?

ഓർത്തഡോക്സ് സഭയുടെ ചരിത്രം പരിശോധിക്കുമ്പോൾ അവയിൽ അധികവും, ഭരണപരമായ സ്വാതന്ത്ര്യം പ്രാപിച്ചതോടൊപ്പം തന്നെ, അതിവേഗത്തിൽ വളർന്നുകൊണ്ടിരിക്കുന്നതായ കാഴ്ചയാണ് നാം കാണുന്നത്. പക്ഷെ ഇൻഡ്യൻ ഓർത്തഡോക്സ് സഭ അതിന്റെ മതിലുകളെ പടുത്തുയർത്തുവാൻ ബാഹ്യവും, ആന്തരികവുമായ ശക്തികളോട് പടവെട്ടേണ്ടതായ ഒരു ചുറ്റുപാടിലാണ് നിലകൊള്ളുന്നത്. യഥാസ്ഥിതി

(ശേഷം 27-ാം പേജിൽ)

---

റീത്തുകാരുടെ മേല്പറഞ്ഞ ദുഷ്പ്രവണതയുടെ ഫലമായി സ്വന്തം മക്കൾ അപഹരിക്കപ്പെടുന്നതിൽ മനം നൊന്തതുമൂലമാണ്, മാർപാപ്പായെ സ്വീകരിച്ചുകൊണ്ട് മാർ ഏലിയാ കത്തീഡ്രലിൽ ചെയ്ത പ്രസംഗത്തിൽ പ. ബാവാ ആളുമോഷണത്തെപ്പറ്റി (sheep stealing) പ്രസ്താവിച്ചത് (പ്രസംഗം അന്യത്ര.) ബാവാ ഇത് അനവസരത്തിലാണ് പറഞ്ഞതെന്ന് ആർക്കെങ്കിലും തോന്നുന്നുണ്ടെങ്കിൽ അത് അടിസ്ഥാനരഹിതമാണ്. പ. പാപ്പായോടു നേരിട്ടും, പ്രതിനിധികൾ മുഖേനയും ഒന്നിലധികം പ്രാവശ്യം ഇക്കാര്യം അറിയിച്ചിട്ടുള്ളതിന് പരിഹാരം ഉണ്ടാകാഞ്ഞതിനാലാണ് ഇപ്രകാരം പ്രസ്താവിക്കുന്നതെന്ന് ബാവായുടെ പ്രസംഗത്തിൽതന്നെ പറഞ്ഞിട്ടുണ്ട്.

പ. ബാവാ തിരുമേനിയുടെ ഈ നിർദ്ദേശം കൂടെ കണക്കിലെടുത്ത് പ. പാപ്പാ അഭിലഷിക്കുന്ന പ്രകാരം റോമൻ കത്തോലിക്കാസഭയും മലങ്കര ഓർത്തഡോക്സ് സഭയും തമ്മിൽ ഒരു സൗഹൃദ അന്തരീക്ഷം ഉണ്ടാക്കുകയും ഒരേ ത്രോണോസിൽ ഇരുസഭകളിലെ വൈദികർ വി. കുർബാന അർപ്പിക്കുകയും ജനങ്ങൾ പരസ്പരം കൂദാശാസംസർഗം നടത്തുകയും ചെയ്യുന്ന ഒരു സുവർണ്ണകാലം ഇരുസഭകൾക്കും കൈവരും എന്നും തൽഫലമായി നമ്മുടെ കർത്താവ് ആഗ്രഹിച്ച ഒന്നിപ്പ് നമ്മുടെ ഇടയിലും സഫലമാകും എന്നും പ്രതീക്ഷിക്കാം.

ഇങ്ങനെ ഒരു പൂർണ്ണ ഐക്യം സഭകൾ തമ്മിൽ ഉണ്ടാകണമെന്നു പ്രാർത്ഥിക്കുകയും അതിന് പ. ജോൺ പോൾ രണ്ടാമൻ പാപ്പായുടെ ഭാരതസന്ദർശനം ഹേതുകമാകട്ടെ എന്ന് ആശംസിക്കുകയും ചെയ്യുന്നു.

# മാർപാപ്പാ – ബാവാ കൂടിക്കാഴ്ച

കുഞ്ഞുമോൻ ററി. ഓമല്ലൂർ

കോട്ടയം: പത്തു ദിവസത്തെ ഭാരത സന്ദർശനത്തിനെത്തിയ റോമൻ കത്തോലിക്കാ സഭയുടെ പരമാദ്ധ്യക്ഷനായ പ. ജോൺ പോൾ രണ്ടാമൻ മാർപാപ്പാ, മാർ ഏലിയാ കത്തീഡ്രലിലെത്തി പ. കാതോലിക്കാ ബാവായെ സന്ദർശിച്ചു. ഫെബ്രുവരി 8-ാം ശനിയാഴ്ച നടന്ന ചരിത്രപ്രധാനമായ ഈ കൂടിക്കാഴ്ചയ്ക്ക്, വത്തിക്കാൻ സെനററ് സെക്രട്ടറി കർദിനാൾ കസറോളി ഉൾപ്പെടെയുള്ള പ്രതിനിധിസംഘാംഗങ്ങളും, കർദിനാൾ ലൂർദു സ്വാമി, ആർച്ച് ബിഷപ്പ് പവോത്തിൽ, ബിഷപ്പ് കുറിയാക്കോസ് കുന്നശേരി എന്നിവരും ഓർത്തഡോക്സ് സഭയിലെ മെത്രാപ്പോലീത്തന്മാരും, സഭാ മാനേജിംഗ് കമ്മററി അംഗങ്ങളും, വർക്കിംഗ് കമ്മററി അംഗങ്ങളും കോറെപ്പിസ്കോപ്പന്മാരും വൈദിക അത്മായ പ്രമുഖരും ഉൾപ്പെട്ട ഒരു പ്രശസ്ത സദസ് സാക്ഷ്യം വഹിച്ചു. അമേരിക്കൻ ഭദ്രാസനത്തിന്റെ ഡോ. തോമസ് മാർ മക്കാറിയോസ്, വിദേശ പര്യടനം നടത്തുന്ന ജോസഫ് മാർ പക്കോമിയോസ് എന്നിവർ ഒഴികെ എല്ലാ തിരുമേനിമാരും മാർപാപ്പയെ സ്വീകരിക്കാനെത്തിയിരുന്നു.

നിശ്ചിത സമയത്തിനു 25 മിനിട്ട് വൈകി കൃത്യം 12.50 നാണ് മാർപാപ്പാ ഏലിയാ കത്തീഡ്രലിൽ നിന്നും നൂറുവാര അകലെയുള്ള ബസേലിയോസ് കോളേജ് കവാടത്തിലെ കമാനത്തിനു സമീപം വാഹനത്തിലെത്തിയത്. അവിടെ തടിച്ചു കൂടിയിരുന്ന ഭക്തസഹസ്രങ്ങളെ കണ്ട് പാപ്പാ വാഹനത്തിൽ നിന്നും ഇറങ്ങി ജനക്കൂട്ടത്തിന് ശ്ലൈഹിക വാഴ്വുകൾ നൽകിക്കൊണ്ട് ഏലിയാ കത്തീഡ്രലിലേക്ക് കൊടും വെയിലിൽ നടക്കുകയായിരുന്നു. പ. പാപ്പായെ കാത്ത് കത്തീഡ്രൽ കവാടത്തിൽ പ. കാതോലിക്കാ ബാവായോടൊപ്പം നിന്നിരുന്ന നിയുക്ത കാതോലിക്കാ മാത്യുസ് മാർ കൂറീലോസും മററും തദവസരത്തിൽ ഓടിയെത്തി പത്രോസിന്റെ പിൻഗാമിയെ ഹാരമണിയിച്ച് എതിരേററ് മാർത്തോമ്മാ ശ്ലീഹായുടെ പിൻഗാമിയുടെ അടുത്തേക്ക് ആനയിച്ചു. കത്തീഡ്രൽ കവാടത്തിൽവെച്ച് പ. ബാവാ പ. മാർപ്പാപ്പായെ ഹാരാർപ്പണം ചെയ്ത് ആശ്ലേഷിച്ച് വിശുദ്ധമദ്ബഹായിലേക്കാനയിച്ചപ്പോൾ കൂട്ടമണികൾ മുഴങ്ങുകയും, 'സ്വാഗതമേ! ശോഭിത താതാ— ജോൺ പോൾ മാർപാപ്പാ—റോമിനജപാലാ' എന്നു തുടങ്ങുന്ന സ്വീകരണ ഗാനം ഞാർത്താങ്കൽ കോരുതു മല്പാന്റെ നേതൃത്വത്തിലുള്ള വൈദിക സെമിനാരി ഗായകസംഘം ആലപിക്കയും ചെയ്തു.

വിശുദ്ധ മദ്ബഹായിലെത്തിയ യേശുവിന്റെ മഹാപുരോഹിതന്മാർ ഇരുവരും വി. കന്യക മറിയം, ഏലിയാ ദീർഘദർശി, പ. പത്രോസ് പൗലൂസ് ശ്ലീഹന്മാർ എന്നിവരുടെ മദ്ധ്യസ്ഥതയിൽ പ്രാർത്ഥന നടത്തിയ ശേഷം പ. പാപ്പാ വിശുദ്ധ ത്രോണോസിൽ സ്വർണ്ണ ധൂപക്കുററിയിൽ കുന്തിരുക്കം ഇട്ട് ധൂപാർപ്പണം നടത്തി. 'സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ' എന്ന കർതൃപ്രാർത്ഥന രണ്ടു പിതാക്കന്മാരും ചേർന്നു ചൊല്ലിയതോടെ മദ്ബഹായിലെ ശുശ്രൂഷ അവസാനിച്ചു.

പരവതാനികൾ വിരിച്ച് സജ്ജീകരിച്ചിരുന്ന വേദിയിലെ പ്രത്യേക സിംഹാസനങ്ങളിൽ ഇരു പിതാക്കന്മാരും ഉപവിഷ്ടരായതിനെ തുടർന്ന് പ. ബാവാ ഓർത്തഡോക്സ് സഭയുടെ ആദരങ്ങൾ അറിയിച്ചുകൊണ്ട് പ. പാപ്പായിക്ക് സ്വാഗതമാശംസിക്കയും ഉപഹാരം നൽകുകയും ചെയ്തു.

## ഉപഹാരം

പേർഷ്യയിലെ രാജകീയ ഭാഷയായിരുന്ന പാലവിയിലുള്ള എഴുത്തുകളോടു കൂടിയ ഏഴാം നൂററാണ്ടിലെ കൽക്കുരിശിന്റെ മാതൃക ചന്ദനത്തടിയിൽ തയ്യാറാക്കിയത് പേടകത്തിലടക്കം ചെയ്തതാണ് പ. ബാവാ പ. പാപ്പായ്ക്ക് സമ്മാനിച്ചത്. ഓർത്തഡോക്സ് സഭയുടെ മെത്രാപ്പോലീത്തന്മാർ, സ്ഥാപനങ്ങൾ തുടങ്ങിയവയുടെ ചിത്രങ്ങളുള്ള ആൽബവും, സഭയെപ്പററിയുള്ള ഒരു ഗ്രന്ഥവും അദ്ദേഹത്തിനു സമർപ്പിച്ചു. പ. പാപ്പായോടൊപ്പമുള്ള പ്രതിനിധി സംഘാംഗങ്ങൾക്കും ഉപഹാരങ്ങൾ നൽകുകയുണ്ടായി. ആർട്ടിസ്ററ് ബേബി വരച്ച ഒരു എണ്ണഛായാ ചിത്രവും ബാവാ പാപ്പായ്ക്കു സമ്മാനിച്ചു.

മാർത്തോമ്മാ ശ്ലീഹായുടെ അരുമസന്താനങ്ങൾ ഉൾക്കൊള്ളുന്ന മലങ്കര ഓർത്തഡോക്സ

# പരിശുദ്ധ ജോൺ പോൾ രണ്ടാമൻ മാർപാപ്പായെ സ്വാഗതംചെയ്തുകൊണ്ട് പരിശുദ്ധ കാതോലിക്കാബാവാ ചെയ്ത പ്രസംഗം (പരിഭാഷ)

**പരിശുദ്ധ ജോൺ പോൾ മാർപാപ്പാ, കർത്താവിൽ പ്രിയപ്പെട്ട അതിബഹുമാന്യ സഹോദരാ,**

**ക്രിസ്തുവിൽ നിറഞ്ഞുകവിയുന്ന സന്തോഷത്തോടെയാണ് ഞങ്ങളുടെ ഈ നഗരത്തിലേക്കും ഞങ്ങളുടെ ഈ സഭയിലേക്കും അങ്ങയെ സ്വാഗതം ചെയ്യുന്നത്. 1983 ജൂൺ മാസത്തിൽ നാം റോമിലുള്ള അങ്ങയുടെ ആസ്ഥാനം സന്ദർശിച്ച അവസരത്തിൽ നല്കിയ ക്ഷണം സ്വീകരിക്കുകയും അവിടുത്തെ സാന്നിദ്ധ്യത്തിൽ നമ്മുടെ ഈ എളിയ വസതിയെ അനുഗ്രഹിക്കുകയും ചെയ്തതിൽ ഞങ്ങൾക്ക് അങ്ങയോട് വളരെയധികം നന്ദിയുണ്ട്.**

**അപൂർവ്വമായ ബഹുമതിയാണ് അങ്ങ് ഇന്ന് ഞങ്ങൾക്ക് നല്കുന്നത്. 20 ലക്ഷത്തിൽ താഴെ മാത്രം അംഗസംഖ്യയുള്ള ഞങ്ങളുടെ സഭയെ അങ്ങ് ഇന്ന് ബഹുമാനിക്കുന്നു. അതിന്റെ സ്ഥാപകനും ക്രിസ്തുവിൽ ഞങ്ങളുടെ പിതാവുമായ മാർത്തോമ്മാശ്ലീഹായെ അങ്ങ് ഇന്ന് ബഹുമാനിക്കുന്നു. അദ്ദേഹത്തിന്റെ എളിയ പിൻഗാമിയായ ബലഹീനനായ നമ്മെയും അങ്ങ് ഇന്നു ബഹുമാനിക്കുന്നു.**

**ആയിരത്തിതൊള്ളായിരത്തിലധികം വർഷങ്ങൾക്കു മുമ്പ് അപ്പോസ്തോലനായ മാർത്തോമ്മായുടെ രക്തസാക്ഷിനിണം ഈ പുണ്യഭൂമിയിൽ ചിന്തപ്പെട്ടു. അദ്ദേഹത്തിന്റെ പുണ്യ മൃതശരീരം ഈ മണ്ണിൽ സംസ്ക്കരിക്കപ്പെട്ടു. ഈ നാട്ടിൽവച്ച് ഇന്ന് അദ്ദേഹത്തിന്റെ പിൻഗാമിക്ക് പരിശുദ്ധ പത്രോസ് പൗലോസ് ശ്ലീഹന്മാരുടെ പിൻഗാമിയെ സ്വാഗതം ചെയ്യുവാനുള്ള സവിശേഷസൗഭാഗ്യം സിദ്ധിച്ചിരിക്കുന്നു. നമ്മുടെ ദൈവമായ കർത്താവിന്റെ വാഴ്ത്തപ്പെട്ട തിരുനാമത്തിന് മഹത്വം.**

---

സഭ തന്നോടു പ്രദർശിപ്പിച്ച സ്നേഹാദരവുകൾക്കു ഹൃദയപൂർവമായ നന്ദി പറഞ്ഞുകൊണ്ട് പ്രസംഗിച്ച പ. മാർപാപ്പാ കാതോലിക്കാ ബാവായ്ക്കും മെത്രാപ്പോലീത്തന്മാർക്കും സമ്മാനങ്ങൾ നൽകി വത്തിക്കാനിൽ നിന്നും വന്ന കർദ്ദിനാളന്മാരെയും ബിഷപ്പുമാരെയും പാപ്പാ ബാവായ്ക്കു പരിചയപ്പെടുത്തുകയും, മലങ്കരയിലെ മെത്രാപ്പോലീത്തന്മാരെ ബാവാ പാപ്പായ്ക്കു പരിചയപ്പെടുത്തുകയുമുണ്ടായി.

ദേഹാസ്വാസ്ഥ്യം മൂലം നടക്കാൻ ബുദ്ധിമുട്ടുണ്ടായിരുന്ന സീനിയർ മെത്രാപ്പോലീത്താ ദാനിയേൽ മാർ പീലക്സീനോസ് തിരുമേനിയുടെ സമീപത്തേക്ക് പാപ്പാ നടന്നുചെന്ന് ആശ്ലേഷിക്കുകയും രോഗ വിവരങ്ങൾ ചോദിച്ചു മനസ്സിലാക്കുകയും ചെയ്ത വികാരനിർഭരമായ രംഗത്തിനുശേഷമാണ് അദ്ദേഹം പള്ളിയിൽ നിന്നും യാത്രയായത്. ചുവന്ന പരവതാനിയിലൂടെ കത്തീഡ്രൽ കവാടത്തിലേക്ക് നടന്നു നീങ്ങിയ പാപ്പാ സുസ്മേരവദനനായി അദ്ദേഹത്തിന്റെ ഇരുവശങ്ങളിലും നിന്നിരുന്ന കുഞ്ഞുങ്ങളെ തലോടുകയും മുതിർന്നവരെ കൈമുത്തിക്കുകയും ചെയ്തു.

ഏലിയാ കത്തീഡ്രൽ കവാടത്തിൽ നിന്നും മദ്ബഹായിലേക്ക് പ. പാപ്പായെ മെത്രാപ്പോലീത്തന്മാർ ഘോഷയാത്രയായാണെതിരേറ്റത്. ഏററം മുമ്പിൽ അംശവടി പിടിച്ചുകൊണ്ട് കെ. സി. ഉമ്മൻ കോറെപ്പിസ്ക്കോപ്പായും തുടർന്ന് ഏററം പ്രായം കുറഞ്ഞ മെത്രാപ്പോലീത്തായും പ്രായമുറയനുസരിച്ച് മററു തിരുമേനിമാരും നടന്നിരുന്നു. പ. പാപ്പായും പ. ബാവായും ഏററം അവസാനമാണ് നീങ്ങിയത്. ഏലിയാ കത്തീഡ്രൽ വികാരി ഫാ. സി. ഒ. ജോർജ്, സമുദായ സെക്രട്ടറി പോൾ മത്തായി, ട്രസ്ററി പി. സി. എബ്രഹാം, പി. സി. യോഹന്നാൻ റമ്പാൻ, സി. കെ. ജോസഫ് റമ്പാൻ, തോമസ് കുതിരവട്ടം എം. പി., ററി. എസ്. ജോൺ എം. എൽ. എ., ജോൺ ജേക്കബ് വള്ളക്കാലിൽ, മനോരമ ചീഫ് എഡിററർ കെ. എം. മാത്യു തുടങ്ങിയവരും സഭയിലെ കോറെപ്പിസ്ക്കോപ്പന്മാരും വൈദികരും അടക്കം 400-ൽ പരം ആളുകളും ഈ ചടങ്ങിൽ സംബന്ധിച്ചിരുന്നു.

അഞ്ച് ശതകങ്ങൾക്കു മുമ്പുവരെ അവിഭജിതമായ ഏക ക്രിസ്തീയസഭ മാത്രമെ ഈ നാട്ടിൽ ഉണ്ടായിരുന്നുള്ളു. മാർത്തോമ്മായുടെ മക്കൾ ഒററ ആട്ടിൻകൂട്ടമായിരുന്നു. അവർ എല്ലാക്കാലങ്ങളിലും എല്ലാ സ്ഥലങ്ങളിലും ഉള്ള അവിഭക്ത സഭയുമായി ഒന്നായിരുന്നു. എന്നാൽ ഇന്ന് മാർത്തോമ്മായുടെ മക്കൾ ദയനീയമാംവിധം വിഭജിതരാണ്. പടിഞ്ഞാറുനിന്നു വന്ന ഞങ്ങളുടെ ക്രൈസ്തവ സഹോദരങ്ങൾ അവിടെ നിലവിലുള്ള എല്ലാ വിഭജനങ്ങളും ഇവിടെയും എത്തിച്ചു. ഭാരതത്തിനു പുറത്തുനിന്ന് ക്രിസ്തുവിൻെറ നാമത്തിൽ വന്ന സകലരേയും ക്രിസ്തുവിൻെറ ഏക ശരീരത്തിലെ അംഗങ്ങൾ എന്ന നിലയിൽ സ്വാഗതം ചെയ്തുകൊണ്ട് ഈ രാജ്യത്തിലെ ഏക സഭയായി ഒരിക്കൽ ഞങ്ങൾ നിലനിന്നിരുന്നു. ആ വിധത്തിലാണ് പതിനാറാം ശതകത്തിൽ പോർച്ചുഗീസുകാരേയും ഞങ്ങൾ സ്വീകരിച്ചത്, അതിൻേറതായ പരിണതഫലങ്ങളോടുകൂടെ.

ഹാ, ഞങ്ങളുടെ നിർഭാഗ്യം! ആ ഐക്യം ഞങ്ങൾക്കിന്നാര് പുനഃസ്ഥാപിച്ചുതരും! നൂററാണ്ടുകൾ പഴക്കമുള്ള ഈ മുറിവുകൾ ആരിന്ന് സൗഖ്യമാക്കും! സകല ക്രൈസ്തവരുമായുള്ള ആ ഐക്യത്തിനായി എത്ര ഉൽക്കടമായി ഞങ്ങളിന്ന് വാഞ്ഛിക്കുന്നു! അജമോഷണം അവസാനിപ്പിക്കുവാനും പ്രലോഭനം മൂലമുള്ള സഭാപരിവർത്തന വ്യഗ്രതയിൽനിന്ന് പിൻവാങ്ങുവാനും മാത്രം എല്ലാ ക്രൈസ്തവർക്കും സാധിച്ചിരുന്നെങ്കിൽ! വേർപെട്ട സഹോദരങ്ങൾ എന്ന നിലയിൽ ആത്മാർത്ഥതയോടെ ഒരുമിച്ചു കൂടുവാനും സഹോദരീ സഹോദരങ്ങൾ എന്ന നിലയിൽ പരസ്പരം സംസാരിക്കുവാനുമെങ്കിലും നമുക്ക് കഴിഞ്ഞിരുന്നെങ്കിൽ! രണ്ടാം വത്തിക്കാൻെറ ആത്മാവ് ഈ ദേശത്ത് പ്രബലപ്പെട്ടിരുന്നെങ്കിൽ!

അങ്ങയുടെ സന്ദർശനം ഞങ്ങൾക്ക് പുതിയ പ്രത്യാശ നല്കുന്നു. ഇവിടെ ഭാരതത്തിൽ പ്രലോഭനം മൂലമുള്ള സഭാപരിവർത്തനം അവസാനിപ്പിക്കുവാനും ആത്മാർത്ഥമായ ഡയലോഗ് ആരംഭിക്കുവാനും ഞങ്ങൾക്ക് സഹായം ആവശ്യമാണ്. നമ്മുടെ പൊതുവായ ചരിത്രത്തെക്കുറിച്ചും ഓർത്തഡോക്സുകാരേയും റോമൻ കത്തോലിക്കരേയും തമ്മിൽ വേർതിരിക്കുന്ന ഘടകങ്ങളെക്കുറിച്ചും ഒരു പൊതു ധാരണയിൽ എത്തേണ്ടത് ആവശ്യമാണ്. നിഖ്യാ, കുസ്തന്തിനോപോലീസ്, എഫേസൂസ് എന്നീ മൂന്ന് സാർവത്രിക സുന്നഹദോസുകളിലെ നമ്മുടെ പിതാക്കന്മാരുടെ വിശ്വാസം നമ്മുടെ പൊതുമുതലാണ്. അതിനെ നാം അറിഞ്ഞുൽഘോഷിക്കേണ്ടുന്ന ആവശ്യം നമുക്കുണ്ട്.

ഏകദേശം പതിനാലു വർഷങ്ങൾക്കു മുമ്പ് നമ്മുടെ ആദരണീയ സഹോദരൻ വിയന്നയിലെ കർദ്ദിനാൾ കേണിഗ് പുരാതന പൗരസ്ത്യ ഓർത്തഡോക്സ് സഭകളിലെയും റോമൻ കത്തോലിക്കാ സഭയിലെയും വേദശാസ്ത്രജ്ഞന്മാരെ ആഗോളാടിസ്ഥാനത്തിൽ ഒരുമിച്ചു കൂട്ടുന്നതിന് മുൻകൈ എടുത്തു. നമ്മെ തമ്മിൽ അകററുന്ന ഘടകങ്ങളോടൊപ്പം നമ്മെ ഒരുമിപ്പിക്കുന്നവയെക്കുറിച്ചും ആഴമായി ചർച്ച ചെയ്യുന്നതിനുവേണ്ടി 1972 മുതൽ 1979 വരെ ഈ വേദശാസ്ത്രജ്ഞന്മാർ നാലു പ്രാവശ്യം വിയന്നായിൽ സമ്മേളിച്ചു. ആയിരം പേജോളമുള്ള പ്രമാണ രേഖകൾ അവർ രൂപപ്പെടുത്തി. അനവധി മേഖലകളിൽ യോജിപ്പ് കണ്ടെത്തുകയും അടിസ്ഥാനപരമായി വിയോജിക്കുന്ന ഘടകങ്ങളെ വേർതിരിച്ചു കാണിക്കുകയും ചെയ്തു. കർദ്ദിനാൾ കേണിഗിൻെറ അഭ്യർത്ഥന അനുസരിച്ച് ഞങ്ങളുടെ എപ്പിസ്കോപ്പൽ സുന്നഹദോസ് ഈ പ്രമാണരേഖകൾ പഠിച്ചു. ഇവയെക്കുറിച്ച് ഒരുമിച്ചു പഠിക്കുന്നതിനായി ഭാരതത്തിൽ ഒരു സംയുക്ത കമ്മീഷൻ ഉണ്ടാക്കുന്നതിന് ഭാരത കത്തോലിക്കാ ബിഷപ്സ് കോൺഫറൻസിലെ ഞങ്ങളുടെ സഹോദരങ്ങൾക്ക് ഞങ്ങൾ എഴുതി. ഇത് അഞ്ചു വർഷം മുമ്പായിരുന്നു. ഞങ്ങൾ ഇപ്പോഴും ഒരു മറുപടിക്കായി കാത്തിരിക്കുന്നു.

പ്രലോഭനം മൂലമുള്ള സഭാപരിവർത്തന പ്രശ്നം വ്യക്തിപരമായി അങ്ങയോടും അങ്ങയുടെ സഭയിലെ മററ് അധികാരികളോടും ഒന്നിലധികം പ്രാവശ്യം ഞങ്ങൾ ഉന്നയിച്ചിട്ടുണ്ട്. റോമൻ കത്തോലിക്കർ ഓർത്തഡോക്സുകാരുടെ ഇടയിൽ നടത്തുന്ന സഭാപരിവർത്തന പ്രവർത്തനം രണ്ടാം വത്തിക്കാൻ കൗൺസിൽ നിരുൽസാഹപ്പെടുത്തിയിട്ടുണ്ടെന്ന് ഞങ്ങൾ മനസ്സിലാക്കുന്നു. വത്തിക്കാനിൽ നിന്നുള്ള അധികാരികൾ ചില ഭാരത കത്തോലിക്കാ ബിഷപ്പുമാരോട് ''ഓർത്തഡോക്സ് സഭ നിങ്ങളുടെ സുവിശേഷ വയൽ അല്ലാ'' എന്ന് ഞങ്ങളുടെ പ്രതിനിധികളുടെ സാന്നിദ്ധ്യത്തിൽവച്ചുതന്നെ പറഞ്ഞിട്ടുണ്ട്. എന്നാൽ ഈ സഭാനേതാക്കൾ ഞങ്ങളുടെ ആളുകളെ സന്ദേഹാസ്പദമായ മാർഗ്ഗങ്ങളിൽകൂടി നിങ്ങളുടെ സഭയിലേക്ക് ആകർഷിക്കുന്ന പ്രവർത്തനം ഇന്നും തുടർന്നുകൊണ്ടിരിക്കുന്നു.

അങ്ങയുടെ ഇപ്പോഴത്തെ ഈ സന്ദർശനം ഞങ്ങൾക്ക് പുതിയ പ്രത്യാശ നല്കുന്നു. ഡയലോഗ് ആരംഭിക്കുമെന്ന് ഞങ്ങൾ പ്രതീക്ഷിക്കുന്നു. പ്രലോഭനം മൂലമുള്ള സഭാപരിവർത്തനം അവസാ

നിക്കും എന്ന് ഞങ്ങൾ പ്രത്യാശിക്കുന്നു. രാഷ്ട്രസേവനത്തിലും ഇതര മതവിശ്വാസികളുമായുള്ള ഡയലോഗിലും ഓർത്തഡോക്സുകാർക്കും റോമൻ കത്തോലിക്കർക്കും ഒരുമിച്ചു പ്രവർത്തിക്കാൻ കഴിയുമെന്ന് ഞങ്ങൾ ആശിക്കുന്നു. ഇതര മതവിശ്വാസികളുമായി ഇപ്രകാരമുള്ള ഡയലോഗുകൾ നടത്തുന്നതിന്റെ പ്രാധാന്യത്തെക്കുറിച്ച് അങ്ങ് മുമ്പുതന്നെ ഊന്നിപ്പറഞ്ഞിട്ടുണ്ടല്ലോ. അത് ഉടനെതന്നെ നടപ്പിൽ വരുമെന്ന് ഞങ്ങൾ പ്രത്യാശിക്കുന്നു. ഞങ്ങളുടെ രാഷ്ട്രത്തിന്റെ ഐക്യത്തെ സംബന്ധിച്ചിടത്തോളം ഇത് പരമപ്രധാനമാണ്.

നമ്മുടെ ലോകത്തിൽ ഇന്ന് വളരെയധികം ദാരിദ്ര്യവും പ്രയാസവും ഉണ്ട്. ഈ രാജ്യത്ത് അനേക ദശലക്ഷങ്ങൾ വിശന്നു ജീവിക്കുന്നു. ഭക്ഷണവും പാർപ്പിടവും വസ്ത്രവും അവർക്കാവശ്യത്തിന് കിട്ടുന്നില്ല. കോടിക്കണക്കിനാളുകൾ വേണ്ടത്ര ആരോഗ്യസംരക്ഷണം ലഭിക്കാതെ വലയുന്നു. ഇവരെ സേവിക്കുന്നതിൽ നമുക്ക് ഒരുമിച്ചു പ്രവർത്തിക്കാം.

യുദ്ധത്തിന്റെ കാർമേഘങ്ങൾ മാറിപ്പോകുന്നില്ല. അണ്വായുധ ദുരന്തമാകുന്ന ഡെമോക്ലെസിന്റെ വാൾ മനുഷ്യരാശിയുടെമേൽ ഇപ്പോഴും തൂങ്ങിനില്ക്കുന്നു. മാനവസമൂഹം അതിന്റെ ശാസ്ത്രസാങ്കേതിക വിജ്ഞാനവും വൈദഗ്ധ്യവും ദൈവദത്തമായ അറിവും കഴിവും യുദ്ധത്തിനും ധനലാഭത്തിനും വേണ്ടി നഷ്ടപ്പെടുത്തുന്നു. അണ്വായുധങ്ങളെ ഭൂമിയിൽനിന്ന് ബഹിഷ്കരിക്കുവാനും നമ്മുടെ തലയ്ക്കു മീതെയുള്ള ബഹിരാകാശത്തെ എല്ലാ യുദ്ധായുധങ്ങളിൽനിന്നും വിമുക്തമാക്കുവാനും നമുക്ക് ഒരുമിച്ചു പ്രവർത്തിക്കാം. മനുഷ്യവർഗ്ഗത്തിന്റെ മുഴുവൻ പ്രയോജനത്തിനും സമാധാനപരമായ ഉപയോഗത്തിനും വേണ്ടി ബഹിരാകാശം മനുഷ്യരാശിയുടെ പൊതുമുതലായി തീരണം. ശാസ്ത്രത്തെയും സാങ്കേതിക വിജ്ഞാനത്തെയും യുദ്ധം, ലാഭമോഹം എന്നിവയുടെ അടിമത്വത്തിൽനിന്ന് മോചിപ്പിക്കുവാനും ദാരിദ്ര്യം, രോഗം, അജ്ഞത, അനീതി മുതലായവ വിപാടനം ചെയ്യുന്നതിന് ശാസ്ത്രത്തെ ഉപയോഗപ്പെടുത്തുവാനും ഒരു വലിയ പരിശ്രമം ആവശ്യമായിരിക്കുന്നു. സന്മനസ്സുള്ള എല്ലാവരോടുമൊപ്പം നമുക്ക് ഒരുമിച്ച് പ്രവർത്തിക്കാം.

രാഷ്ട്രങ്ങൾ തമ്മിലുള്ള ശക്തിതുലനവും വാണിജ്യബന്ധങ്ങളും അങ്ങേയറ്റം നീതിരഹിതമായിത്തീർന്നിരിക്കുന്നു. പല രാജ്യങ്ങളും ഇന്ന് ഋണബാദ്ധ്യതയാകുന്ന മഹാസമുദ്രത്തിൽ മുങ്ങിക്കൊണ്ടിരിക്കുകയാണ്. വടക്കും തെക്കും (വികസിത രാഷ്ട്രങ്ങളും വികസ്വര രാഷ്ട്രങ്ങളും) തമ്മിലുള്ള ഡയലോഗ് നീതിപൂർവ്വകമായ തീരുമാനത്തിൽ എത്തുന്നതിൽ പരാജയപ്പെട്ടിരിക്കുന്നു. പാശ്ചാത്യലോകത്തിന്റെ അദ്ധ്യാത്മിക നേതാവ് എന്ന നിലയിൽ അന്തർദേശീയ സാമ്പത്തിക രാഷ്ട്രീയ ബന്ധങ്ങളിൽ നീതിപുലർത്തുവാൻ അങ്ങ് അവിടുത്തെ വലിയ കഴിവുകൾ ഉപയോഗപ്പെടുത്തുമെന്ന് ഞങ്ങൾ പ്രത്യാശിക്കുന്നു. അതോടൊപ്പം ഒരു രാഷ്ട്രത്തിന്റെ ആഭ്യന്തര കാര്യങ്ങളിൽ ബാഹ്യശക്തികൾ ഇടപെടുകയില്ലെന്ന് ഉറപ്പുവരുത്തുവാനും ഏതെങ്കിലും ചേരി ചേരാതെ രാഷ്ട്രങ്ങൾക്ക് അവർ സ്വയം തീരുമാനിക്കുന്ന മാർഗ്ഗങ്ങളിൽകൂടി അവയുടെ വികസനം സാദ്ധ്യമാക്കിത്തീർക്കാനും അവിടുത്തെ വലിയ പ്രേരകശക്തി ഉപയോഗപ്പെടുത്തും എന്നും ഞങ്ങൾ പ്രത്യാശിക്കുന്നു.

നമ്മുടെ ഏക ഇടയനായ യേശുക്രിസ്തുവിലാകുന്നു നമ്മുടെ പ്രത്യാശ. അവിടുത്തെ സ്നേഹം നമ്മെയെല്ലാം നയിക്കുന്ന പ്രകാശമാകട്ടെ. സകല മാനവരാശിക്കും നീതിപൂർവ്വകമായ സമാധാനം കൈവരുവാൻ ഇടയാകട്ടെ. ദരിദ്രർ ആനന്ദിക്കുകയും കർത്താവിനെ പുകഴ്ത്തുകയും ചെയ്യട്ടെ. മർദ്ദനവും അനീതിയും അവസാനിക്കുകയും ലോകം നീതിയുടെയും സമാധാനത്തിന്റെയും പാതകളിൽ ചരിക്കുകയും ചെയ്യട്ടെ. മനുഷ്യൻ മേലിൽ യുദ്ധം അഭ്യസിക്കാതിരിക്കട്ടെ. ലോകജനതകൾ ഏകമാനവ സമൂഹമായി പരസ്പര വിശ്വാസത്തിലും അന്യോന്യ സേവനത്തിലും ഐക്യത്തിൽ ജീവിക്കുവാൻ പഠിക്കട്ടെ.

നാം ഒന്നായിത്തീരണം എന്നുള്ള കർത്താവിന്റെ പ്രാർത്ഥന സഫലമാകട്ടെ. അവിടുത്തെ രാജ്യം വരട്ടെ.

ഞങ്ങളെ കാണാൻ വന്നതിനായി ഞങ്ങൾ അങ്ങേയ്ക്ക് വീണ്ടും നന്ദി പറയുന്നു. ഞങ്ങളുടെ സ്നേഹാദരങ്ങളുടെ ഈ എളിയ പ്രതീകങ്ങളെ സ്വീകരിച്ചാലും!

മാർ ഏലിയാ കത്തീഡ്രൽ, കോട്ടയം
ഫെബ്രുവരി 8, 1986.



# 'സഹോദരസ്നേഹത്തിലൂടെയും വേദശാസ്ത്രപരമായ ആശയവിനിമയത്തിലൂടെയും ക്രിസ്തീയഐക്യം ഉണ്ടാകണം'

പ. മാർപാപ്പാ

കോട്ടയം മാർ ഏലിയാ കത്തീഡ്രലിൽവച്ച് പ. കാതോലിക്കാബാവായെ സന്ദർശിച്ച പ. ജോൺ പോൾ രണ്ടാമൻ മാർപാപ്പായിക്ക് ഓർത്തഡോക്സ് സഭ നൽകിയ സ്വീകരണത്തിൽ പ. പാപ്പാ ചെയ്ത പ്രസംഗത്തിലാണ് അദ്ദേഹം ഇപ്രകാരം പറഞ്ഞത്. പ്രസംഗത്തിന്റെ പൂർണ്ണരൂപം (തർജ്ജിമ) ചുവടെ ചേർക്കുന്നു.

പരിശുദ്ധ പിതാവേ, പ്രിയ സ്നേഹിതരെ,
കർത്താവിൽ സഹോദരന്മാരേ,

''കർത്താവായ യേശുക്രിസ്തുവിന്റെ കൃപയും ദൈവത്തിന്റെ സ്നേഹവും പരിശുദ്ധാത്മാവിന്റെ കൂട്ടായ്മയും നിങ്ങൾ എല്ലാവരോടുംകൂടെ ഇരിക്കുമാറാകട്ടെ' (2 കൊരി. 13:14).

വിശ്വാസത്തിന്റെ ഈ വാക്കുകളുമായി നിങ്ങളെ അഭിവാദ്യം ചെയ്യാൻ എനിക്കു സന്തോഷമുണ്ട്. വിശുദ്ധ പൗലൂസ് കൊരിന്ത്യയിലെ ക്രിസ്ത്യാനികളെ അഭിവാദ്യം ചെയ്ത വാക്കുകളാണിത്.

തന്റെ സ്നേഹംകൊണ്ടു നമ്മെ നിറയ്ക്കുകയും സത്യത്തിന്റെ നിറവിലേയ്ക്കു നമ്മെ നയിക്കുകയും ചെയ്യുന്ന ദൈവാത്മാവിനു സ്തുതിയായിരിക്കട്ടെ. ലോകമെമ്പാടുമുള്ള വിശ്വാസികൾക്ക് സമ്പൂർണ്ണ ഐക്യത്തിൽ ഒന്നിച്ച് ദൈവഹിതം നിറവേററാൻ ഹൃദയങ്ങളിൽ പ്രേരണ നൽകുന്നതും ഇതേ ആത്മാവാണ്. പിതാവിനോടുള്ള ഈ പ്രാർത്ഥനയിൽ യേശുവിന്റെ ആഗ്രഹവും ഇതുതന്നെയായിരുന്നു. ''നീ എന്നെ അയച്ചിരിക്കുന്നു എന്ന് ലോകം വിശ്വസിപ്പാൻ അവർ എല്ലാവരും ഒന്നാകേണ്ടതിനു പിതാവേ നീ എന്നിലും ഞാൻ നിന്നിലും ആകുന്നതുപോലെ അവരും നമ്മിൽ ആകേണ്ടതിനുതന്നെ'' (യോഹന്നാൻ 17:21)

മൂന്നു വർഷം മുമ്പ് അങ്ങ് എന്നെ സന്ദർശിച്ചത് ഓർക്കുന്നു. തമ്മിൽ തമ്മിലും ക്രിസ്തുവുമായും കൂടുതൽ ഐക്യത്തിലേക്കുള്ള യാത്രയുടെ ഒരു സുപ്രധാന ഘട്ടമായിരുന്നു അത്. അന്നുതന്നെ നമ്മുടെ കൂടിക്കാഴ്ചയും അപ്പോസ്തോലന്മാരായ പത്രോസിന്റെയും പൗലൂസിന്റെയും കബറിടങ്ങളിലേക്ക് അങ്ങു നടത്തിയ തീർത്ഥാടനം ശ്രദ്ധയും ആദരവോടെ ഞാൻ അനുസ്മരിക്കുന്നു. സഹോദരസ്നേഹവും പ്രതീക്ഷയും നിറഞ്ഞുതുളുമ്പുന്ന വാക്കുകളുമായി അന്ന് അങ്ങ് എന്നോടു സംസാരിച്ചത് ഓർക്കുന്നു. ''പശ്ചാത്തപിക്കുകയും ദൈവഹിതപ്രകാരം ചരിത്രത്തെ പുന:സൃഷ്ടിക്കുകയും ചെയ്യുകയാണ് നമ്മുടെ കടമ'' എന്ന് അങ്ങു പറയുകയുണ്ടായി. നാം ഇപ്പോൾ ദൈവഹിതം നിറവേററുന്ന പ്രക്രിയയിലാണ്. ഇന്നത്തെ നമ്മുടെ ലഘുവായ കൂടിക്കാഴ്ച അതിന്റെ നല്ലൊരു അടയാളമാണ്. ഐക്യത്തിലേക്കുള്ള നമ്മുടെ യാത്രയിൽ ഇനി താമസം ഉണ്ടായിക്കൂടാ. നമ്മുടെ തിരിവുകൾ—എല്ലാ ക്രിസ്തുവിശ്വാസികളിലേയും തിരിവുകൾ—സുവിശേഷപ്രഘോഷണത്തിനും നമ്മുടെ ദൗത്യനിർവഹണത്തിനും ഒരു തടസമാണ്.

കത്തോലിക്കരും ഇന്ത്യയിലെ ഓർത്തഡോക്സ് സഭയും തമ്മിലുള്ള സഹോദര നിർവിശേഷമായ ബന്ധം വളർന്നുവരാൻ അങ്ങു പലപ്പോഴായി താല്പര്യം പ്രദർശിപ്പിച്ചത് എനിക്കറിയാം. റോമിൽ അങ്ങു ചരിത്രപ്രധാനമായ സന്ദർശനം നടത്തിയപ്പോൾ ഞാൻ അങ്ങയോടു പറഞ്ഞതുപോലെ ''സഭൈക്യത്തിന് പ്രാദേശികതലത്തിൽ വലിയ പ്രാധാന്യമുണ്ട്. ക്രിസ്തീയ സമുദായത്തിന്റെ മുഖമുദ്രയാണ് ഐക്യം. വിവിധ ഭാവങ്ങളിലുള്ള ഭിന്നിപ്പ് അതിനു കളങ്കം ചാർത്തുന്നു''....

നമ്മെ അഭിമുഖീകരിക്കുന്ന അജിയന്തര പ്രേഷിത പ്രശ്നങ്ങൾ പരിഹരിക്കാൻ നമ്മുടെ സഭകൾക്ക് ഫലപ്രദമായ വഴികൾ കണ്ടെത്താൻ കഴിയട്ടെ എന്നു ഞാൻ ആഗ്രഹിക്കുന്നു.

സഹോദര സ്നേഹത്തിലൂടെയും വേദശാസ്ത്രപരമായ ആശയവിനിമയത്തിലൂടെയും നമുക്ക് മുന്നോട്ടു പോകാം; കാരണം ഈ വഴികളിലൂടെ




# ആർക്കുവേണ്ടിയാണ് ഈ കരച്ചിൽ?

ഫാ. ലാസറസ് ഓ. ഐ. സി.

'യേറുശലേം പുത്രിമാരേ! എന്നെ ചൊല്ലി കരയേണ്ടാ. നിങ്ങളെയും നിങ്ങളുടെ മക്കളെയും ചൊല്ലി കരയുവിൻ' (വി. ലൂക്കാ. 23:28).

'യേറുശലേമിലേക്ക് തീർത്ഥയാത്ര ചെയ്യുന്നതിനേക്കാളും, അപ്പവും വെള്ളവും മാത്രം ഭക്ഷിച്ച്കൊണ്ട് ഒരു സംവൽസരം നോമ്പു നോക്കുന്നതിനേക്കാളും വിലയേറിയത്, നമ്മുടെ കർത്താവിന്റെ കഷ്ടാനുഭവത്തെ ഓർത്ത് ഒരു തുള്ളി കണ്ണുനീർ വീഴ്ത്തുന്നതാകുന്നു'.

(വി. ആഗസ്തീനോസ്)

കണ്ണുനീരുകൾ നമ്മുടെ നാഥനെ പ്രീതിപ്പെടുത്തുന്നവയാണ്. കർത്താവിന്റെ പീഡകപ്പാടുകളുടെ സ്മരണ ഉണർത്തുന്ന ഈ കാലഘട്ടത്തിൽ ആ വേദനിപ്പിക്കുന്ന ചിന്തകളിൽനിന്നും ഹൃദയത്തിന്റെ ഉൾമുറികളിൽ തട്ടി ഒഴുകി ഒലിച്ചുവരുന്ന ചുടു കണ്ണീരിന് മററു പല സുകൃതങ്ങളേക്കാളും വിലയുണ്ടെന്നുള്ള വിശുദ്ധ ആഗസ്തീനോസിന്റെ വാക്കുകൾ അന്വർത്ഥമാണ്.

ജനനിബിഡമായ യേറുശലേം തെരുവീഥിയിലൂടെ കനത്ത മരക്കുരിശും പേറി നിന്ദകളുടേയും ആക്രോശങ്ങളുടേയും മദ്ധ്യേ ഇതാ ആ മനുഷ്യസ്നേഹി കടന്നുപോകുന്നു. കനത്ത ചാട്ടവാറ് അവന്റെ മുതുകിൽ പതിക്കുന്നു. തലേരാത്രി പീലാത്തോസിന്റെ പ്രൊട്ടോറിയം മുതൽ വാർന്നൊലിച്ച രക്തധാര ആ വിളറിയ മുഖത്ത് ചാലുകൾ പതിപ്പിച്ചിട്ടുണ്ട്. വേദന സഹിക്കാൻ പാടില്ലാതെ നസ്രേത്തിലെ ആ പ്രവാചകൻ പുളയുന്നു.

അപ്പോഴാണ് അതു കേട്ടത്; പിമ്പിൽ ഒരു കൂട്ടക്കരച്ചിൽ; യേറുശലേം പുത്രിമാരുടെ കൂട്ടക്കരച്ചിൽ. കരുണയുടെയും സ്നേഹത്തിന്റെയും ആർദ്രമായ മന്ദ്രധ്വനി. ഭാരമേറിയ ആ മരക്കുരിശ് തോളിന്റെ ഒരുവശത്തേക്ക് ചായിച്ച്, അവൻ പിമ്പിലേക്കു നോക്കുന്നു. ഇതാ അവൻ സംസാരിക്കുന്നു:— 'യേറുശലേം പുത്രിമാരേ' — യേറുശലേമിന്റെ പാരമ്പര്യത്തെ അനുസ്മരിപ്പിക്കുന്ന സംബോധന. 'പ്രവാചകന്മാരെ കല്ലെറിഞ്ഞു കൊന്നിട്ടും, തള്ളക്കോഴിയെപ്പോലെ അവരെ ചേർത്തുകൊള്ളുവാൻ തനിക്കു തിരുമനസ്സായിട്ടും, പശ്ചാത്തപിക്കുവാൻ മനസ്സാകാതെയിരുന്ന യേറുശലേം പൗരന്മാരുടെ പുത്രികളെ!' എന്നായിരുന്നു ആ വിളിയുടെ അന്തരാർത്ഥം. 'നിങ്ങൾ എന്നെ ചൊല്ലി കരയേണ്ടാ, നിങ്ങളെയും മക്കളെയും ഓർത്തു കരവിൻ'. കണ്ണുനീർ കണ്ടതെല്ലാം മനസ്സലിഞ്ഞിട്ടുള്ളവനാണ് യേശുതമ്പുരാൻ. തന്റെ പാദത്തിൽ തൈലലേപനം നടത്തി തപ്തബാഷ്പം ചൊരിഞ്ഞ പാപിനിയുടേയും, സഹോദരന്റെ അന്ത്യകുടീരത്തിൽ പൊട്ടിക്കരഞ്ഞ മാർത്താ മറിയമാരുടേയും, കണ്ണീരിന്റെ മുമ്പിൽ അലിഞ്ഞു പോയി.

---

യാണ് ക്രിസ്ത്യാനികൾക്കിടയിലും ലോകത്തിലും അനുരഞ്ജനം ഉണ്ടാവേണ്ടത്. രണ്ടാം വത്തിക്കാൻ കൗൺസിലിന്റെ ആഗ്രഹമനുസരിച്ച് ഇക്കാര്യത്തിൽ പങ്കുചേരാൻ കത്തോലിക്കാസഭ തയ്യാറാണെന്ന് ഞാൻ ഉറപ്പു പറയുന്നു.

അങ്ങയേയും ഞങ്ങളുടെ പ്രതിനിധിസംഘത്തേയും വിശുദ്ധസ്ഥലത്തുവച്ച് അഭിവാദ്യം ചെയ്യാൻ കഴിഞ്ഞത് സന്തോഷകരമാണ്. നാം തമ്മിലുള്ള ഭിന്നതകൾ തരണംചെയ്ത്, പരിശുദ്ധ അൾത്താരയിൽ ഒന്നിച്ചു ദിവ്യബലി അർപ്പിക്കുന്ന സുദിനം വേഗം സമാഗതമാകട്ടെ എന്നു ഞാൻ സർവേശനോടു പ്രാർത്ഥിക്കുന്നു. ഈ കൂടിക്കാഴ്ചയ്ക്കുവേണ്ടി ഞാൻ അങ്ങയോട് നന്ദി പറയുന്നു. സർവശക്തനായ ദൈവത്തിന്റെ അനുഗ്രഹം അങ്ങയുടെമേലും സഭയിലെ വൈദികരുടെമേലും ജനങ്ങളുടെമേലും ഉണ്ടാവട്ടെ യേശുക്രിസ്തുവിൽ എന്റെ സ്നേഹം ഉറപ്പു നൽകുന്നു.

---

## I. എന്നെ ചൊല്ലി കരയേണ്ട

ഇപ്പറഞ്ഞതിന് മൂന്ന് കാരണങ്ങളുണ്ട്.

### 1. Because He is within the will of God.

ദൈവേഷ്ടം തന്നിൽ നിറവേററപ്പെടുന്നു എന്നുള്ള ഉത്തമമായ ബോദ്ധ്യമായിരുന്നു തന്നെ ഈ പങ്കപ്പാടിൽ നയിച്ച പ്രേരകശക്തി. ഈ ലോകമെല്ലാം തന്റെ എതിർപക്ഷത്തായിരുന്നപ്പോഴും ആ ഏകാന്തതയിൽ പിതാവു തന്നോടുകൂടി ഉണ്ട് എന്ന ഉറപ്പുണ്ടായിരുന്നു (യോഹ. 8:29). ഈ ലോകം മൽസരിച്ചുകൊണ്ടിരുന്നപ്പോഴും തന്റെ ഹൃദയം ഉന്നതങ്ങളിലായിരുന്നു. സകല ബുദ്ധിയേയും കവിയുന്ന ഈ ആത്മീയാനന്ദാനുഭൂതിയിൽ മുങ്ങി യാത്ര ചെയ്യുന്ന തന്നെ നോക്കിയോ ഇവർ കരയുന്നത്? യെറുശലേം പുത്രിമാരേ! നിങ്ങൾക്കു തെററിപ്പോയി. ഞാൻ പിതാവിന്റെ തിരുവിഷ്ടം നിറവേററുകയാണ്. ഈ കഷ്ടത, എന്റെ വിജയത്തിന്റെ ഒരു ഭാഗം മാത്രമാണ്. ഞാൻ നിങ്ങളുടെ സഹതാപത്തിനിരയാകേണ്ടവനല്ല. എന്നെ അനുമോദിക്കയാണു വേണ്ടത്.

### 2. Because He is doing the thing that He longs to do.

ഇതൊരു യാദൃശ്ചിക അപകടമല്ല. അനേകം നാളത്തെ ചിന്തയ്ക്കും പ്രാർത്ഥനയ്ക്കും ശേഷം തെരഞ്ഞെടുത്തതാണ് ഈ സ്ലീബാപാത (മത്തായി 26:39). ലോകത്തിനു മനസ്സിലാക്കാവുന്നതിലും ഉപരിയായുള്ള ഒരു ലക്ഷ്യം കൺമുമ്പിലിരിക്കുന്നു. ആ ലക്ഷ്യത്തിലേക്കുള്ള ജൈത്രയാത്രയാണിത്.

### 3. Because He went to Calvary as a conqueror.

ഒരു ജേതാവിനെപ്പോലെ ആയിരുന്നു ആ ജൈത്രയാത്ര. അടിക്കുകയും, കൊല്ലുകയും, കുഴിച്ചുമൂടുകയും ചെയ്യുന്തോറും ആ ജേതാവ് അനേകായിരങ്ങളെ തന്നിലേക്കു ആകർഷിച്ചുകൊണ്ടിരുന്നു.

യെരുശലേം പുത്രിമാരേ! എന്നും വിജയി ആയ എന്നെ ചൊല്ലിക്കരയേണ്ടാ.

## II. നിങ്ങളെയും നിങ്ങളുടെ മക്കളെയും ചൊല്ലിക്കരവീൻ

എന്തിനാണവർ മക്കളെ ചൊല്ലി കരയേണ്ടത്? ജീവനാഥനെ കുരിശിക്കുന്നതിൽ ഈ ജനത്തിനും പങ്കുണ്ട്. അതുകൊണ്ടത്രേ 'നിങ്ങൾക്കും മക്കൾക്കും വേണ്ടി ഇപ്പോഴേ കരയുവിൻ' എന്നു താൻ കല്പിച്ചത്. അല്ലെങ്കിൽ 'മലകളേ ഞങ്ങളെ മറപ്പിൻ, കുന്നുകളേ ഞങ്ങളെ മൂടുവിൻ' എന്നു വിലപിക്കുന്ന നാഴിക വരുന്നു. 'ഹാബേലിന്റെ രക്തം മുതൽ സഖറിയാവിന്റെ രക്തംവരെ ഈ തലമുറയോടു ചോദിക്കു'മെന്ന് യേശുതമ്പുരാൻ താക്കീതു നല്കിയിട്ട് ഏതാനും ദിനങ്ങളേ ആയിട്ടുള്ളൂ.

യേശുവിനെ കുരിശിക്കുന്നതിൽ ഈ യെറുശലേം സ്ത്രീകളുടെ ഭർത്താക്കന്മാർക്കും പിതാക്കന്മാർക്കും മക്കൾക്കും പങ്കുണ്ട്. പക്ഷേ യേശുവിനെ കുരിശിക്കുന്ന അതേസമയം അവരുടെ പാപത്തിന്റെ ഫലമായി അവരും കുഞ്ഞുങ്ങളും വേറൊരു കുരിശിൽ കയറുന്ന കാഴ്ച തിരിഞ്ഞു കാണുവീൻ എന്ന് തമ്പുരാൻ അവരെ ഓർപ്പിക്കുകയായിരുന്നു. യേശുതമ്പുരാൻ ഗോഗുൽത്തായിൽ കുരിശിന്മേൽ ഉയർത്തപ്പെടുമ്പോൾ ആകലെ ഇതാ വേറെ ഒരു കുരിശും ഉയർത്തപ്പെടുന്നു. ജനം തങ്ങൾക്കുതന്നെ ഒരു കുരിശ് ഉയർത്തുന്നു. യേശു പറയുകയായിരുന്നു, യെറുശലേം പുത്രിമാരേ! ആ കുരിശിനെ നോക്കി കരയുവീൻ, മക്കളെ ഓർത്തു കരഞ്ഞെങ്കിലേ ആ കുരിശു മാറുകയുള്ളൂ.

ഇതു വായിക്കുന്ന ഏവരും, തങ്ങളെയും തങ്ങളുടെ മക്കളെയും ഓർത്തു കരയുവാൻ കർത്താവു നമ്മോടാണ് കല്പിക്കുന്നതെന്ന് മനസ്സിലാക്കുന്നതു കൊള്ളാം. പാപം നിമിത്തം കുരിശിൽ കയറാനിരിക്കുന്ന തങ്ങളെയും സ്വന്തം സന്താനങ്ങളെയും ഓർത്തു കരയാൻ ഇന്നത്തെ മാതാപിതാക്കൾക്കും കടമയുണ്ട്. പല ഭവനങ്ങളിലും മക്കൾ കുരിശിന്മേൽ കിടന്നു പിടയുന്ന കാഴ്ചയാണ് ഇന്നു മാതാപിതാക്കൾ കാണുന്നത്. നമ്മുടെ ഭവനങ്ങളുടെ സ്വസ്ഥതയ്ക്കും സമാധാനത്തിനുംവേണ്ടി ആ മക്കളെ ഓർത്തു നാം കരയേണ്ടിയിരിക്കുന്നു. നമ്മുടെ ഹൃദയത്തിലേക്കു കൈ ചേർത്തുവച്ച് നമ്മുടെ ആത്മാവിനോടു ചോദിച്ചുനോക്കാം, 'എന്റെ ആത്മാവേ നീ യേശുവിനെ പരിത്യജിച്ചിട്ടുണ്ടോ?' ഇന്ന് നമ്മുടെ ഭവനത്തിലും നമ്മുടെ രാഷ്ട്രത്തിലും ഒക്കെ കാണുന്ന അസമാധാനങ്ങൾക്കും കുരിശുകൾക്കും ഒററ കാരണമേ ഉള്ളൂ; നാം ദൈവത്തെ നിരസിക്കുകയും രക്ഷകനെ കുരിശിക്കുകയും ചെയ്തുകൊണ്ടിരിക്കുന്നു എന്നുള്ളതുതന്നെ.

ഈ നൂററാണ്ട് ദൈവത്തിന്റെ കഷ്ടകാലമാണെന്നു പറയാറുണ്ട്. ദൈവത്തിന്റെ മരണം വിളംബരം ചെയ്തുകൊണ്ടുള്ള ഒരു തത്വശാസ്ത്ര

സന്തതിതന്നെയുണ്ട്. കഴിഞ്ഞ നൂറ്റാണ്ടിന്റെ അവസാനത്തിൽ ജീവിച്ച നീഷേയാണ് ദൈവത്തിന്റെ മരണവാർത്ത ആദ്യം അറിയിച്ചത്. മരിച്ച ദൈവത്തിനു ശവക്കുഴി തോണ്ടുവാൻ ഫ്രാൻസിലെ പോൾ സാർത്രേ മുന്നോട്ടുവന്നു. സ്ഥിതിസമത്വത്തിനുവേണ്ടി കൊള്ളയും കൊള്ളിവയ്പും വിപ്ലവവും ഉപദേശിച്ച കാറൽ മാർക്സും ഒക്കെ മുന്നോട്ടുവന്നു. ദൈവത്തിന്റെ കഴുത്തിൽ ഇവരെല്ലാം ചേർന്ന് ഒന്നിച്ചു കത്തിവച്ചു. ഏറ്റവും ഒടുവിൽ അമേരിക്കൻ ബുദ്ധിജീവികൾക്കിടയിൽ ദൈവത്തിന്റെ മരണം ഒരു പ്രസ്ഥാനമായി തന്നെ രൂപം പ്രാപിച്ചു. എന്നാൽ നീഷേയും മാർക്സും സാർത്രേയും കൊല്ലുന്നതിനേക്കാൾ അതിനീചമായി ദൈവത്തെ ഇഞ്ചിഞ്ചായി കൊല്ലുന്ന വേറൊരു കൂട്ടരുണ്ടെന്നുള്ളതാണ് സത്യം. അതു മറ്റാരുമല്ല. അത് സത്യവിശ്വാസികളെന്ന് അഭിമാനിക്കുന്ന കപടഭക്തരായ നാമത്രേ (വെളി. 13:8). മലങ്കര സഭയുടെ മക്കളേ! നിങ്ങൾ എന്നെ ചൊല്ലി കരയേണ്ടാ, നിങ്ങളെയും നിങ്ങളുടെ മക്കളെയും ചൊല്ലി കരയുവിൻ എന്നു പറയുന്ന നാഥന്റെ ശബ്ദം നമുക്കു കേൾക്കാം.

ഇന്നത്തെ നമ്മുടെ മക്കളുടെ ദുഷിച്ച പോക്ക് കണ്ട് അവരെ ഓർത്തു കരയേണ്ട കാലമാണിത്. അതിന്റെ കാരണം സ്നേഹമായവനെ നാം തള്ളിക്കളഞ്ഞിരിക്കുന്നു എന്നതുതന്നെ. അതിനെ ഓർത്തു നമുക്കു ദുഃഖിക്കാം. മഗ്ദലനക്കാരത്തി മറിയാമിന്റെയും പത്രോസ് ശ്ലീഹായുടെയും നെഞ്ചു പൊട്ടിയ കരച്ചിൽ തള്ളിക്കളയാത്തവനായ ദൈവം നമ്മുടെ ആത്മാർത്ഥതയുടെ കണ്ണുനീരിനെ തള്ളിക്കളകയില്ല. ആ സ്നേഹനാഥന്റെ പാദാന്തികത്തിൽ കണ്ണുനീർപ്പൂക്കൾ അർപ്പിച്ചുകൊണ്ടു നമുക്കു പാടാം.

'എന്റെ ലംഘനങ്ങളാൽ മുറിവേറ്റും എന്റെ പാപങ്ങളാൽ കുത്തി തുളയ്ക്കപ്പെട്ടിട്ടും എന്നെ സ്നേഹിക്കുന്ന കൃപാലുവായ യേശുനാഥാ! എങ്ങനെ ഞാൻ നിങ്കലേക്കു എന്റെ കണ്ണുകളെ ഉയർത്തും? എന്റെ പാപങ്ങൾ എനിക്കു വിരോധമായി നിലവിളിക്കുന്നു. ജീവനാഥനെ ക്രൂശിച്ചതിനാൽ എനിക്കു ഹാ കഷ്ടം! എന്റെ പാപങ്ങൾ എനിക്കു വിരോധമായി നിലവിളിക്കുന്നു; എങ്കിലും കരുണയും ധാരാളമായ വീണ്ടെടുപ്പും എന്റെ നാഥനോടു കൂടെയുണ്ട്. ജീവനാഥനെ കുരിശിച്ചതുകൊണ്ട് എനിക്കു ഹാ കഷ്ടം; എന്റെ പാപങ്ങൾ എനിക്കു വിരോധമായി നിലവിളിക്കുന്നു; ജീവനാഥനെ ക്രൂശിച്ചതുകൊണ്ട് എനിക്കു ഹാ കഷ്ടം; എന്റെ ശേഷം കർത്താവിനോടു ഞാൻ എന്തു പറയും എന്നു ഞാൻ പറഞ്ഞു. 'എന്റെ അടുക്കലേക്കു വരുവിൻ, ഞാൻ നിങ്ങളെ ആശ്വസിപ്പിക്കാം' എന്ന് നിന്റെ ആർദ്രമായി നീ പറഞ്ഞുവല്ലോ, നാഥാ! ഇതാ ഞാൻ വരുന്നു; ഞാൻ വരുന്നു'.

**അടുത്ത ലക്കം:**

**''അങ്ങനെ വിശ്വസിപ്പാൻ എന്നെ കൊണ്ടാവില്ല''.**

മധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്

P. V. Joseph U.S.A.

രോഗശാന്തി കിട്ടിയതിന്

ഇ. ജി. തരകൻ.

ഒരു വിശ്വാസി, ബഹറിൻ.

# വിശുദ്ധ നോയമ്പ് (ii)

ഫാ. കെ. ഗീവർഗീസ്, അഞ്ചൽ

## 4. നോയമ്പാചരണരീതി

നോയമ്പാചരണരീതികളിലും വ്യത്യാസങ്ങൾ കാണുന്നു. 'ആ ദിവസങ്ങളിൽ ദാനിയേലാകുന്ന ഞാൻ മൂന്നാഴ്ചവട്ടം വിലപിച്ചിരുന്നു. രുചികരമായ അപ്പം ഞാൻ ഭക്ഷിച്ചില്ല. മാംസവും വീഞ്ഞും എന്റെ വായിൽ പ്രവേശിച്ചില്ല' (ദാനി. 10:2). യോഹന്നാൻ മാംദാന കാട്ടുകിഴങ്ങും കാട്ടുതേനും ഭക്ഷിച്ചിരുന്നു. നിനുവയക്കാർ യാതൊന്നും ഭക്ഷിക്കാതെ മൂന്ന് ദിവസം രട്ടിലും വെണ്ണീറിലും കഴിച്ചുകൂട്ടി. ഹനനിയാ മുതലായ ബാലന്മാർ പരിപ്പും വെള്ളവും മാത്രം ഭക്ഷിച്ചു. ഇങ്ങനെ ദിവസങ്ങളുടെ സംഖ്യയിലും ഭക്ഷണത്തിലും വ്യത്യാസങ്ങളുള്ള നോയമ്പാചരണ രീതികളുണ്ട്.

വൈകിട്ട് മൂന്ന് മണി വരെയും യാതൊന്നും ഭക്ഷിക്കാതെ യാമപ്രാർത്ഥനകൾ ഭക്തിപൂർവം നടത്തി അനുതാപത്തോടെ നോയമ്പാചരിക്കണമെന്നാണ് സഭ പഠിപ്പിക്കുന്നത്. രോഗം, വാർദ്ധക്യം, യാത്രകൾ, അനിവാര്യങ്ങളായ മററ് അസൗകര്യങ്ങൾ മുതലായവ പരിഗണിച്ച് ഈ നിയമത്തിൽ ചില ഭേദഗതികൾ അനുവദിച്ചിട്ടുണ്ട്. മൂന്നുമണി വരെ ഉപവസിക്കാൻ നിവൃത്തിയില്ലാതെ വന്നാൽ ഉച്ചവരെ ഉപവസിക്കണം. അതിനും കഴിവില്ലാത്തവർ രുചികരവും ശരീരപോഷണപ്രദങ്ങളുമായ മുട്ട, മൽസ്യം, മാംസം മുതലായവ വെടിഞ്ഞ് പ്രത്യേക പ്രാർത്ഥനകളും ധ്യാനങ്ങളും കുമ്പിടീലും മററും നടത്തി ആത്മശുദ്ധീകരണം നേടണം. ദാനധർമ്മങ്ങൾ മുതലായ പുണ്യപ്രവർത്തികൾ കൂടുതലായി നടത്തുകയും വേണം.

## 5. നമ്മുടെ സഭയിൽ നോയമ്പിനു് ഉണ്ടായിരുന്ന സ്ഥാനം

ആദിമകാലംമുതൽ സഭയെ നയിച്ചിരുന്ന വിശുദ്ധ പിതാക്കന്മാരെല്ലാം നോയമ്പിലും പ്രാർത്ഥനയിലും അതീവ തീക്ഷ്ണവാന്മാരായിരുന്നു. അവരുടെ താഴ്മയും വിനയവും അനഹങ്കാരവും സഹോദരസ്നേഹവും നിസ്വാർത്ഥ സേവനങ്ങളും സർവോപരി ദൈവഭക്തിയും അവരെ സർവ്വജനാരാദ്ധ്യരാക്കിത്തീർത്തു. അവരുടെ ജീവിതവിശുദ്ധിയിലും ദൈവാശ്രയത്തിലും നീതിനിഷ്ഠയിലും സത്യദീക്ഷയിലും ജനങ്ങൾ അന്ധമായി വിശ്വസിച്ചിരുന്നു. അതുല്യമായ ഭക്തി ബഹുമാനങ്ങളോടെ അവരെ അനുസരിച്ചിരുന്നു. ആ മഹാചാര്യന്മാരുടെ ആത്മപ്രഭാവത്തിന്റെ സമുജ്ജ്വലമായ പ്രകാശധോരണിയിലാണ് നൂററാണ്ടുകളായി സഭ വളർന്നത്. അവരിൽനിന്ന് കണ്ടും കേട്ടും പഠിച്ചും ഗ്രഹിച്ചുമുള്ള മാതൃകപ്രകാരം സമൂഹങ്ങൾ നോയമ്പാചരിച്ചുവന്നു. ബാഹ്യമായ ആചാരങ്ങളോടൊപ്പം അവർ ആത്മാവിന്റെ ശക്തീകരണത്തിലും ശ്രദ്ധിച്ചിരുന്നു. പരിഹാസ്യങ്ങളായ ബാഹ്യപ്രതാപ പ്രകടനങ്ങളെയും അവജ്ഞാകരമായ ആത്മപ്രശംസകളെയും വെറുത്തിരുന്നു.

നോയമ്പാലും പ്രാർത്ഥനയാലും ആത്മവിശുദ്ധിയും ദൈവിക തേജസ്സും അത്ഭുത പ്രവർത്തനസിദ്ധിയും സമ്പാദിച്ച മലങ്കര സഭയുടെ ഏക പ്രഖ്യാപിത പരിശുദ്ധനായ പരുമല പുണ്യവാന്റെ കബറിടം ഇന്ന് ആയിരമായിരങ്ങളുടെ പുണ്യതീർത്ഥമായിരിക്കയാണ്. കാലം ചെയ്ത വലിയ ബാവാ ഗീവറുഗീസ് ദ്വിതീയന്റെ ജീവിത സായാഹ്ന കാലങ്ങളിൽ ആ തിരുമുഖത്ത് വർദ്ധമാനമായി കാണപ്പെട്ട ദിവ്യപ്രകാശവും മനോഹരമായ വർണ്ണഭംഗിയും അനവദ്യമായ സൗന്ദര്യവും ആകർഷണീയമായ പ്രസന്നതയും എല്ലാം അത്യന്തം പ്രാധാന്യത്തോടെ അനുഷ്ഠിച്ചിരുന്ന അദ്ദേഹത്തിന്റെ നോയമ്പിന്റെയും പ്രാർത്ഥനാജീവിതത്തിന്റെയും പ്രതിഫലനങ്ങളായിരുന്നുവെന്ന് വിശ്വസിക്കപ്പെടുന്നു.

അദ്ദേഹം മെത്രാപ്പോലീത്തായായി കുണ്ടറ സിമ്മനാരിയിൽ താമസിച്ചിരുന്ന കാലത്ത് കുണ്ടറ ഇടവകയിലെ ഒരു പ്രാർത്ഥനായോഗക്കാർ നോയമ്പ്കാലത്ത് വാർഷികം നടത്തിയപ്പോൾ അപ്പവും ഇറച്ചിയും ഭക്ഷിച്ചതായറിഞ്ഞ് ആ പ്രാർത്ഥനായോഗക്കാരെ മുഴുവനും ശിക്ഷിച്ചതായി കേട്ടിട്ടുണ്ട്. നോയമ്പിൽ വിവാഹനിശ്ചയംപോലും നടത്താറില്ലായിരുന്നു. 'നോയമ്പ് വിവാഹ'ങ്ങളെപ്പററി ചിന്തിക്കാൻപോലും കഴിഞ്ഞിരുന്നില്ല. നോയമ്പിൽ മദ്യപാനം ചെയ്തുവെന്നു പറയപ്പെട്ട ഒരുവൻ സിമ്മനാരിയിൽ പണിക്ക് വന്നപ്പോൾ

'ശപിക്കപ്പെട്ടവൻ സീമന്നാരിയെ അശുദ്ധമാക്കുന്നോ?' എന്ന് പറഞ്ഞ് ഓടിച്ച് വിട്ടതായും കേട്ടിട്ടുണ്ട്.

മുൻ കാലങ്ങളിൽ നോയമ്പ് തുടങ്ങുമ്പോൾ മലങ്കരയിലെ തറവാട്ടമ്മമാർ മൽസ്യമാംസാദികൾ കറിവയ്ക്കുന്ന പാത്രങ്ങൾ കഴുകി സുരക്ഷിത സ്ഥാനങ്ങളിൽ കമഴ്ത്തിവയ്ക്കുമായിരുന്നു. നോയമ്പ് കഴിഞ്ഞ ശേഷമേ അവ വീണ്ടും ഉപയോഗിക്കുമായിരുന്നുള്ളൂ. കുടുംബജീവിതം നയിക്കുന്ന പല പട്ടക്കാരും നോയമ്പാരംഭിക്കുന്നതോടുകൂടി താമസം പള്ളി മുറിയിലേക്ക് മാറുമായിരുന്നു. അത്മായക്കാരായ ഭാര്യാഭർത്താക്കന്മാർ ഭവനങ്ങളുടെ സൗകര്യമനുസരിച്ച് പ്രത്യേകം ഉറക്കം ക്രമീകരിക്കുമായിരുന്നു. തലക്കോഴി കൂവുമ്പോൾ സ്ത്രീകൾ ഉണർന്ന് എല്ലാവരെയും ഉണർത്തി പാട്ടുപാടി വേദപുസ്തകം വായിച്ച് നോയമ്പിലെ ദീർഘപ്രാർത്ഥനകൾ നടത്തുമായിരുന്നു.

## 6. ഇന്ന് നോയമ്പിന് സഭയിലുള്ള സ്ഥാനം

ഇന്നാകട്ടെ നോയമ്പാചരണത്തിലുള്ള അനുഗ്രഹീത പാരമ്പര്യങ്ങളും അനുഷ്ഠാന തീക്ഷ്ണതയും വിശ്വാസ വിശുദ്ധിയും ഒക്കെ അല്പാല്പമായെങ്കിലും കുറഞ്ഞുവരുന്നുവെന്നുള്ളതിനെ ആരും നിഷേധിക്കുമെന്ന് തോന്നുന്നില്ല. വിശ്വാസമൂല്യങ്ങളെ പരിരക്ഷിക്കയും ജീവിതാനുഭവവേദ്യമാക്കയും ചെയ്യുന്നതിലാണ് സഭയുടെ ജീവനും ശക്തിയും സ്ഥിതി ചെയ്യുന്നത്. അതിനാവശ്യമായ കൃപയും മനസ്സൊരുക്കവും പ്രചോദനവും ലഭിക്കുന്നത് അനുതാപപൂർണ്ണമായ നോയമ്പാചരണത്തിൽ കൂടെയാണ്. അതിന്റെ ആവശ്യകതയും സ്വർഗ്ഗീയ ഫലങ്ങളും സഭാംഗങ്ങളെ പ്രബോധിപ്പിക്കയും നോയമ്പിന്റെ അനുഗ്രഹീതാനുഭവങ്ങളിലേക്ക് പുനരുദ്ധരിക്കയും ചെയ്യേണ്ടത് ഇന്നത്തെ ഏറ്റവും വലിയ ആവശ്യമാകുന്നു.

## 7. എങ്ങനെ നോയമ്പ് ആചരിക്കുന്നതിൽ ആളുകളെ ഉൽസാഹിപ്പിക്കാം?

സണ്ടേസ്കൂൾ, ബാലികാബാലസമാജങ്ങൾ, യൂത്ത് ലീഗ്, മർത്തമറിയം സമാജം, പ്രാർത്ഥനായോഗങ്ങൾ മുതലായ ആത്മീയ സംഘടനകൾ വഴിയായി നോയമ്പാചരണത്തിന്റെ ഉദ്ദേശങ്ങളെയും അത്ഭുത ഫലസിദ്ധികളെയും പററി വേണ്ടത്ര



# പ. ബാവാ തിരുമേനിക്ക്

## 80–ാം ജന്മദിന ആശംസകൾ

**കുഞ്ഞനുജന്മാരേ, കുഞ്ഞനുജത്തിമാരേ,**

നമ്മുടെ പ. ബാവാ തിരുമേനി ഈ മാർച്ച് 27–ാം തീയതി 80–ാം വയസ്സിലേക്കു പ്രവേശിക്കുകയാണ്. വന്ദ്യ തിരുമനസ്സിലെ ആയുരാരോഗ്യങ്ങൾക്കുവേണ്ടി നമുക്ക് ഒന്നുചേർന്നു പ്രാർത്ഥിക്കാം. അദ്ദേഹത്തിനു ജന്മദിനാശംസകൾ അർപ്പിക്കാം.

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ പരമാദ്ധ്യക്ഷനായ പ. ബസേലിയോസ് മാർത്തോമ്മാ മത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ തിരുമേനിക്ക് വിവിധ സഭാ മേലദ്ധ്യക്ഷന്മാരുടെ കൂട്ടത്തിൽ ഉന്നതമായ ഒരു സ്ഥാനമുണ്ട്.

മലങ്കരസഭയിൽ ബാലപംക്തി ആരംഭിക്കുവാൻ കുഞ്ഞച്ചായനോട് ആദ്യമായി കല്പിച്ചത് അഭിവന്ദ്യ തിരുമേനിയായിരുന്നു. അദ്ദേഹം ബാഹ്യകേരള ഭദ്രാസന മെത്രാപ്പോലീത്താ ആയിരുന്നപ്പോൾ.

അഭിവന്ദ്യ തിരുമേനിയെ കൂടാതെ ഇക്കാര്യത്തിൽ കുഞ്ഞിച്ചായനെ പ്രേരിപ്പിച്ച രണ്ടു വൈദികശ്രേഷ്ഠന്മാരുണ്ട്. മലങ്കരസഭാ മാസികയുടെ വളർച്ചയ്ക്കുവേണ്ടി അർപ്പണബുദ്ധിയോടെ പ്രവർത്തിച്ചിരുന്ന നെടുമാവ് റവ. വി. ജോർജ് കശീശയായാണ് ഒരാൾ. അദ്ദേഹം ഇന്നു ജീവിച്ചിരിപ്പില്ല. സഭാസ്നേഹിയായ ബഹുമാനപ്പെട്ട നെടുമാവ് ജോർജച്ചനെ നന്ദിപൂർവ്വം സ്മരിക്കുന്നു. അമേരിക്കൻ ഭദ്രാസനത്തിൽ ഇപ്പോഴും പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന ബ. ശങ്കരത്തിൽ യോഹന്നാൻ കോർ എപ്പിസ്ക്കോപ്പായാണ് മറ്റൊരാൾ. അദ്ദേഹത്തോടുള്ള നന്ദിയും ഇവിടെ വെളിപ്പെടുത്തുന്നു.

യേശുനാഥന്റെ പൂന്തോട്ടത്തിൽ നമുക്ക് ഒത്തുചേരുന്നതിന് അവസരം ഉണ്ടാക്കിത്തന്ന പ. പിതാവിനോട് നമുക്ക് വളരെയേറെ കടപ്പാടുകൾ ഉണ്ട്. കുഞ്ഞനുജന്മാരെയും കുഞ്ഞനുജത്തിമാരെയും പ്രതിനിധാനം ചെയ്തുകൊണ്ട് തിരുമനസ്സിനോടുള്ള ഭക്ത്യാദരവുകൾ ഇവിടെ രേഖപ്പെടുത്തുന്നു.

''വെണ്ണപോലെ ഉരുകുന്നതും വെണ്ണക്കല്ലുപോലെ ഉറപ്പുള്ളതുമാണ് തിരുമനസ്സിലെ ഹൃദയം'' എന്ന് പണ്ടൊരിക്കൽ കുഞ്ഞിച്ചായൻ എഴുതിയിട്ടുള്ളത് ഒരിക്കൽകൂടി ആവർത്തിക്കുന്നു. ഭരണകാര്യങ്ങളിൽ അദ്ദേഹത്തിന് വെണ്ണക്കല്ലിന്റെ ഉറപ്പുണ്ട്. നിന്ദിതരുടെയും പീഡിതരുടെയും രോഗികളുടെയും മുമ്പിൽ അദ്ദേഹത്തിന്റെ ഹൃദയം വെണ്ണപോലെ ഉരുകുന്നു. ലോലലോലമായ ഒരു ഹൃദയത്തിന്റെ ഉടമയാണ് വന്ദ്യ

---

ഉപദേശങ്ങളും വിശദീകരണങ്ങളും കൊടുക്കേണ്ടതാണ്.

നമ്മുടെ കൺവൻഷൻ യോഗങ്ങളിൽ സുവിശേഷത്തിന്റെ പേരും പറഞ്ഞ് സത്യവിശ്വാസ മൂല്യങ്ങളെപ്പറ്റി വേണ്ടപോലെ പഠിപ്പിക്കാതെ എല്ലാ വിഭാഗങ്ങളെയും പ്രീണിപ്പിക്കാനും എല്ലാവരുടെയും മുമ്പിൽ 'നല്ലപിള്ള' ചമയാനും വേണ്ടി കുറെ പാട്ടുകളും കഥകളുമായി പ്രസംഗം അവസാനിപ്പിക്കുന്നത് പതിവായിട്ടുണ്ട്. നോയമ്പ് മുതലായ അപ്പോസ്തോലികങ്ങളും വേദാനുസരണങ്ങളുമായ കർമ്മാനുഷ്ഠാനങ്ങളെക്കുറിച്ചും പ്രബോധനപരമായ പ്രസംഗങ്ങൾ കൺവൻഷൻ പന്തലുകളിൽ നടത്തേണ്ടതാണ്.

—o—

തിരുമേനിയെന്ന് അദ്ദേഹത്തെ അടുത്തറിഞ്ഞിട്ടുള്ളവർക്കറിയാം.

വിവിധ സഭകളിലെ മേലദ്ധ്യക്ഷന്മാരുടെ ആദരവുകൾ നേടിയെടുക്കാൻ അദ്ദേഹത്തിനു കഴിഞ്ഞിട്ടുണ്ട്. 1983 ജൂണിൽ റോമൻ കത്തോലിക്കാസഭയുടെ പരമാദ്ധ്യക്ഷനായ പ. ജോൺ പോൾ രണ്ടാമൻ മാർപാപ്പായും നമ്മുടെ ബാവാ തിരുമേനിയും തമ്മിൽ വത്തിക്കാൻ അരമനയിൽ വച്ച് നടത്തിയ സംഭാഷണവും കഴിഞ്ഞ മാസം 8-ാം തീയതി കോട്ടയം മാർ ഏലിയാ കത്തീഡ്രലിൽ വച്ച് പ. പോപ്പു തിരുമേനി പ. ബാവാ തിരുമേനിയെ പ്രതിസന്ദർശനം നടത്തി ആലിംഗനം ചെയ്തത് "Your Holiness I am the Pope of Rome and Your Holiness is the Pope of Kottayam" എന്ന് സംബോധന ചെയ്തതും സമ്മാനങ്ങൾ കൈമാറിയതും ഏലിയാ കത്തീഡ്രലിലെ വി. ത്രോണോസിന്റെ മുമ്പിൽ പ. ബാവാ തിരുമേനിയുമൊന്നിച്ച് ധൂപപ്രാർത്ഥന നടത്തിയതും "നാം ഒന്നിച്ച് ഒരു ത്രോണോസിൽ ദിവ്യബലി അർപ്പിക്കത്തക്കവണ്ണം ഒരു സന്ദർഭം എത്രയും വേഗം സമാഗതമാകുന്നതിന് ദൈവം ഇടയാക്കട്ടെ" എന്ന് ആശംസിച്ചതുമെല്ലാം ഇരുസഭകളും തമ്മിലുള്ള സ്നേഹബന്ധം അരക്കിട്ടുറപ്പിക്കാൻ സഹായകമായി.

പ. മാർത്തോമ്മാശ്ലീഹായാൽ സ്ഥാപിതമായ മലങ്കരസഭയുടെ തലവനെ മാർപാപ്പാ തിരുമേനി വത്തിക്കാനിൽ വച്ച് അഭിവാദനം ചെയ്തുകൊണ്ട് പറഞ്ഞു:

"അങ്ങയിലൂടെ വി. തോമസ് അപ്പോസ്തലന്റെ സുവിശേഷപ്രസംഗത്തിൽ ആരംഭം കുറിച്ച ഒരു സഭയെ ഞാൻ അഭിവാദനം ചെയ്യുന്നു. അപ്പോസ്തലന്മാരുടെ സുഹൃദ്ബന്ധം അവർ അനുധാവനം ചെയ്ത യേശുക്രിസ്തുവിൽ നമ്മെ സംയോജിതരാക്കുന്നു. ക്രിസ്തുവിന്റെ പുനരുത്ഥാനശേഷം അവർ ഭീതിയെയും സംശയത്തെയും അതിജീവിച്ച് കർത്താവിനെ ലോകത്തിൽ ഉദ്ഘോഷിച്ചു."

(1983 ജൂലൈ ലക്കം മലങ്കരസഭയോട് കടപ്പെട്ടുകൊണ്ടാണ് ഈ ഭാഗം എഴുതുന്നത്).

വിശുദ്ധ പത്രോസിന്റെയും വിശുദ്ധ തോമസിന്റെയും പിൻഗാമികൾ തമ്മിലുള്ള ഈ കൂടിക്കാഴ്ചയിൽ പത്രോസ് ശ്ലീഹായും തോമ്മാശ്ലീഹായും സന്തോഷിക്കുന്നുണ്ടാകുമെന്ന് കാതോലിക്കാബാവാ തിരുമേനി പറഞ്ഞപ്പോൾ മാർപാപ്പാ തിരുമേനി സന്തോഷപൂർവ്വം അതിനോടു യോജിച്ച് ആഹ്ളാദം പ്രകടിപ്പിച്ചു.

1983 ജൂലൈ ലക്കം മലങ്കരസഭയിൽ പ. ബാവാ തിരുമനസ്സിലെ റോമാ സന്ദർശന പരിപാടികളുടെ വിശദമായ റിപ്പോർട്ടും ചിത്രങ്ങളും ഉണ്ട്. മലങ്കരസഭ സൂക്ഷിച്ചുവയ്ക്കുന്ന പതിവുണ്ടെങ്കിൽ ആ പഴയ ലക്കം കണ്ടുപിടിക്കുക. പ. പാപ്പാ പ. ബാവായെ സന്ദർശിച്ചതിന്റെ വിശദവിവരങ്ങൾ ഈ ലക്കത്തിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. ഇവ ശ്രദ്ധാപൂർവ്വം വായിക്കുക. ഓടിച്ചൊന്നു വായിച്ചശേഷം വലിച്ചെറിഞ്ഞുകളയേണ്ടതല്ല മലങ്കരസഭ. അതു നമ്മുടെ സഭയുടെ ഒരു ഔദ്യോഗിക നാവാണ്.

നമ്മുടെ സഭയുടെ തലവൻ പ. കാതോലിക്കാ ബാവാ തിരുമേനി ആയിരിക്കുന്നതുപോലെ എല്ലാ പുരാതന സഭകൾക്കും തലവന്മാരുണ്ട്. പക്ഷെ സാർവ്വത്രിക സഭയുടെ പ്രധാന തലവൻ യേശുക്രിസ്തുവാണ്. സഭ മണവാട്ടിയും യേശുക്രിസ്തു മണവാളനും എന്ന് വി. വേദപുസ്തകത്തിൽനിന്ന് നാം പഠിക്കുന്നുണ്ടല്ലോ.

യേശുക്രിസ്തു എന്ന ഇടയശ്രേഷ്ഠന്റെ കീഴിൽ തന്റെ പ്രതിനിധികളായി ഭൂമിയിലെ സഭകളെ ഇടയന്മാർ ഭരിക്കുന്നു. നല്ല ഇടയനും നല്ല നായകനും ആയ യേശുനാഥനെ പൂർണ്ണമായി പിൻപറ്റുമ്പോൾ മാത്രമെ ഭിന്നതയും കലഹവും ഇല്ലാതാകയുള്ളു.

പ. ബാവാ തിരുമേനിയെക്കുറിച്ച് എഴുതി വന്നപ്പോൾ സഭയെപ്പറ്റിയും അല്പം ചിലതെല്ലാം എഴുതിയെന്നു മാത്രം.

പുരാതനവും പ്രസിദ്ധവുമായ വട്ടക്കുന്നേൽ തറവാട്ടിൽ 79 വർഷങ്ങൾക്കു മുമ്പു പിറന്നുവീണ ആ ശിശു വളർന്നുവളർന്ന് മലങ്കരസഭയുടെ തലവനായി ഉയർന്നു. മാർപാപ്പാ തിരുമേനിയടക്കമുള്ള ക്രൈസ്തവ സഭാദ്ധ്യക്ഷന്മാരുടെ സ്നേഹാദരവുകൾക്കദ്ദേഹം അർഹനായി.

തിരുമനസ്സിലെ പിതാവ് ബ. വട്ടക്കുന്നേൽ കുര്യൻ കശീശാ മലങ്കരസഭയിലെ ഒരു പ്രമുഖ വൈദികനായിരുന്നു. തിരുമനസ്സിലെ മാതാവ് പ്രസിദ്ധമായ ഒളശശ പുളിക്കപ്പറമ്പിൽ കുടുംബാംഗമാണ്.

നമ്മുടെ സമുദായത്തിന് വിലപ്പെട്ട സംഭാവനകൾ ചെയ്തിട്ടുള്ള പ്രശസ്ത സമുദായ നേതാവായിരുന്ന വട്ടക്കുന്നേൽ ചെറിയാൻ വക്കീൽ തിരുമനസ്സിലെ ജ്യേഷ്ഠസഹോദരനാണ്. നിയമോപദേശകൻ എന്ന നിലയിൽ അദ്ദേഹത്തിന്റെ സ്ഥാനം അദ്വിതീയമായിരുന്നു. സഭാസ്നേഹികളും സമുദായാഭിമാനികളുമായ പല പ്രശസ്ത

രായ നേതാക്കന്മാരെപ്പററിയും പണ്ടൊരിക്കൽ കുഞ്ഞിച്ചായൻ എഴുതിയത് നിങ്ങൾ ഓർമ്മിക്കുന്നുണ്ടോ? ആ പ്രശസ്ത സമുദായനേതാക്കൾക്കൊപ്പം സ്ഥാനം ഉള്ളയാളായിരുന്നു വട്ടക്കുന്നേൽ പെരിയാൻ വക്കീൽ. നിയമപാണ്ഡിത്യവും സഭാസ്നേഹവും മൂലം മലങ്കരസഭയുടെ ആദരവുകൾ ആർജ്ജിക്കാൻ അദ്ദേഹത്തിനു കഴിഞ്ഞു. മൺമറഞ്ഞ ആ സമുദായനേതാവിനെ ഈ അവസരത്തിൽ നന്ദിപൂർവ്വം നമുക്ക് സ്മരിക്കാം.

പ. ബാവാ തിരുമനസ്സിലെ ദീനദയാലുത്വത്തെപ്പററി കുഞ്ഞിച്ചായൻ സൂചിപ്പിച്ചിട്ടില്ലല്ലോ. അതിനെ വെളിപ്പെടുത്തുന്ന ഒരു സംഭവം പറയാം.

ഏഷ്യയിൽ ഒന്നാംസ്ഥാനം അർഹിക്കുന്ന അഖില കേരള ബാലജനസഖ്യത്തിന് നേതൃത്വം നൽകുന്ന ശങ്കരച്ചേട്ടന്റെ പ്രതിനിധിയും മലയാള മനോരമ പത്രാധിപസമിതിയംഗവും, ഒരു യുവജനനേതാവും ആയ ശ്രീ. മാത്യു ശങ്കരത്തിൽ എഴുതിയ ഒരു ലേഖനത്തോടു കടപ്പെട്ടുകൊണ്ടാണ് ഇക്കാര്യം എഴുതുന്നത്:

'കുഷ്ഠരോഗികളുടെ ഹൃദയം കവർന്ന കാതോലിക്കാബാവാ' എന്ന പേരിൽ 1980 ജൂലൈ ലക്കം മലങ്കര സഭയിൽ അദ്ദേഹം എഴുതിയിരുന്ന ലേഖനത്തിൽ നിന്നും ഒരു ഭാഗം ഉദ്ധരിക്കട്ടെ:

'കുഞ്ഞുങ്ങളെ പിരിഞ്ഞ കുഞ്ഞുങ്ങൾ, ഉററവരും ഉടയവരും ഉപേക്ഷിച്ചവർ. സ്നേഹത്തിനുവേണ്ടി കൊതിക്കുന്നവർ–നൂറനാട് കുഷ്ഠരോഗാശുപത്രിയാണ് സ്ഥലം. 1980 മെയ് 29 ആശുപത്രി അന്തേവാസികൾക്കു മറക്കാനാവാത്ത ഒരു ദിവസമാണ്. ഒരു മഹാപുരോഹിതൻ അവരെ കാണാൻ എത്തിയിരിക്കുന്നു. ഒരു ദിവസം മുഴുവൻ അദ്ദേഹം അവരോടൊത്തു കഴിച്ചുകൂട്ടി. രണ്ടു പ്രാവശ്യം അദ്ദേഹത്തിന്റെ ഹൃദയ സ്പർശകമായ പ്രഭാഷണം കേൾക്കുവാൻ അവർക്കു ഭാഗ്യം ലഭിച്ചു. അദ്ദേഹം അവർക്കുവേണ്ടി ബലി അർപ്പിച്ച കൈകൊണ്ടു തന്നെ അവർക്കു വിശുദ്ധ കുർബാന നൽകി. അവരോടൊപ്പം ഭക്ഷണം കഴിച്ചു. കുഷ്ഠരോഗികളുടെ ഹൃദയം കവർന്ന ഈ മഹാപുരോഹിതൻ ഇന്ത്യൻ ഓർത്തഡോക്സ് സഭയുടെ പരമാദ്ധ്യക്ഷനായ പരിശുദ്ധ ബസേലിയോസ് മാർത്തോമ്മാ മത്യൂസ് പ്രഥമൻ കാതോലിക്കാ ബാവാ തിരുമേനിയായിരുന്നു'.

പ. ബാവാതിരുമനസ്സിലെ ഹൃദയം എത്ര മാത്രം കരുണാർദ്രമാണെന്ന് വെളിവാക്കുന്ന ഒരു സംഭവമാണിത്.

അന്ന് അഖിലകേരള ബാലജനസഖ്യത്തിന്റെ 52–ാം പിറന്നാൾ ആഘോഷമായിരുന്നു. ബാവാ തിരുമേനിയായിരുന്നു മുഖ്യാതിഥി. തിരുമേനിയെ സ്വീകരിക്കുന്നതിനുവേണ്ടി സമ്മേളന സ്ഥലമായ നൂറനാട് കുഷ്ഠരോഗാശുപത്രി അതിമനോഹരമായി അലങ്കരിച്ചിരുന്നു.

രാവിലെ കൃത്യം എട്ടുമണിക്കു തിരുമേനിയുടെ കാർ ആശുപത്രി കോമ്പൗണ്ടിലെ ചാപ്പലിനു മുമ്പിലെത്തി. ആശുപത്രിയിലെ 114 കുഷ്ഠരോഗികളിൽ നല്ല പങ്കാളുകൾ തിരുമേനിയുടെ വരവും കാത്ത് അവിടെ നിന്നിരുന്നു. അവരെ കണ്ടപ്പോൾ തിരുമേനി വികാരവിവശനായി. ഒരു കുഷ്ഠരോഗി ഒരു കസവുമാല ബാവാതിരുമേനിയുടെ നേർക്കു ഉയർത്തി. തിരുമേനി വിനയപൂർവം തല കുനിച്ചുകൊടുത്തു. മാല അണിയിച്ച അന്തേവാസിയും മാല സ്വീകരിച്ച തിരുമേനിയും വികാരഭരിതരായിരുന്നു. മററൊരു കുഷ്ഠരോഗി കത്തിച്ച ഒരു മെഴുകുതിരി തിരുമേനിക്കു നൽകി. തിരുമേനി അതു വാങ്ങിയപ്പോൾ സന്തോഷാതിരേകത്താൽ കുഷ്ഠരോഗി വിതുമ്പിക്കരയുന്നുണ്ടായിരുന്നു.

'എന്റെ ജീവിതത്തിലെ മറക്കാനാവാത്ത ദിവസമാണിന്ന്. ഇവിടെ വരുവാനും ഒരു ദിവസം നിങ്ങളോടൊത്തു ചെലവഴിക്കാനും കഴിഞ്ഞതിൽ എന്റെ ഹൃദയം ആനന്ദം കൊണ്ടു നിറയുന്നു'. വി. കുർബാന മദ്ധ്യേയുള്ള പ്രസംഗത്തിൽ തിരുമേനി പറഞ്ഞു.

'നാം എല്ലാം ദൈവസന്നിധിയിൽ ഒന്നാണ്. ദൈവം നിങ്ങളെ കൂടുതലായി സ്നേഹിക്കുന്നു എന്ന് ഞാൻ കരുതുന്നു. നിങ്ങളെ ആശ്വസിപ്പിക്കാൻ ഞാൻ അശക്തനാണ്. എന്നാൽ സർവശക്തനായ ദൈവത്തെ ഞാൻ നിങ്ങൾക്കു കാണിച്ചു തരുന്നു. മററൊന്നും തരുവാൻ എന്റെ പക്കലില്ല. കരയുന്നവരുടെ കണ്ണീരൊപ്പുന്നവനായ ദൈവം അവിടത്തെ കൈകളിൽ നിങ്ങളെ വഹിച്ച് ആശ്വസിപ്പിക്കട്ടെ എന്നു ഞാൻ പ്രാർത്ഥിക്കുന്നു'. തിരുമേനിയുടെ വാക്കുകൾ കേട്ടപ്പോൾ കുഷ്ഠരോഗികളായ ആ സാധു സഹോദരങ്ങളുടെ കണ്ണുകൾ നിറഞ്ഞു തുളുമ്പി.

കുഷ്ഠരോഗികൾക്കു തിരുമേനി വി. കുർബാന കൊടുത്ത രംഗം ശ്രീ. മാത്യു ഇങ്ങനെ വിവരിക്കുന്നു:

'നമ്മുടെ കർത്താവേശുമ്ശിഹായുടെ തിരുശരീരവും തിരുരക്തവും ആകുന്ന തിക്കട്ടകടങ്ങളുടെ പരിഹാരത്തിനും പാപങ്ങളുടെ മോചനത്തിനു

മായി സത്യവിശ്വാസികളായ തന്റെ ദാസീദാസന്മാർക്ക് നൽകപ്പെടുന്നു' എന്ന പ്രാർത്ഥനയോടെ തിരുമേനി ഓരോരുത്തരുടെയും അരികിലെത്തി കുർബാന നൽകുകയാണുണ്ടായത്. കൈകാലുകൾ നഷ്ടപ്പെട്ടവർ, വൈരൂപ്യം ബാധിച്ചവർ–അങ്ങനെ പലരും ഭക്തിവിശ്വാസത്തോടെ വി. കുർബാന അനുഭവിച്ചു. തിരുമേനിയുടെ തൃക്കരം തൊടാതിരിക്കാൻ ചിലർ ബോധപൂർവം ശ്രമിച്ചപ്പോൾ തിരുമേനി മന:പൂർവം അവരെ തൊട്ട് ആശ്വസിപ്പിക്കുന്നതുപോലെ തോന്നി. പിന്നീട് തിരുമേനി എല്ലാവരെയും കുരിശു മുത്തിച്ച് അനുഗ്രഹിച്ചു. അംശവസ്ത്രങ്ങൾ അണിഞ്ഞ തിരുമേനി രോഗികളുടെ അരികിലെത്തിയാണ് കുരിശു മുത്തിച്ചത്. പലരും കൂപ്പുകൈകളോടെ ദീർഘനേരം നിർന്നിമേഷരായിരിക്കുന്നുണ്ടായിരുന്നു.

ഉച്ചയ്ക്കുശേഷം ആശുപത്രി ഓഡിറ്റോറിയത്തിൽ ചേർന്ന പൊതുസമ്മേളനത്തിൽ കൂടുതൽ അന്തേവാസികൾ എത്തിയിരുന്നു. ബാവാതിരുമേനിയായിരുന്നു അദ്ധ്യക്ഷൻ. ഇന്ന് ഈ ആശുപത്രി ഉത്സവദിനമായി ആഘോഷിക്കുകയാണെന്ന ആമുഖത്തോടെ ആശുപത്രി അന്തേവാസിയായ ശ്രീ. കെ. കൃഷ്ണൻകുട്ടി നായർ ആരംഭിച്ച സ്വാഗതപ്രസംഗം ഇടയ്ക്കിടയ്ക്കു കണ്ണീരൊപ്പിക്കൊണ്ടാണ് അദ്ദേഹം പൂർത്തിയാക്കിയത്.

'ഒരു മഹാപുരോഹിതൻ ആദ്യമായിട്ടാണ് ഇവിടെ വരുന്നത്. ഇന്ന് അതിരാവിലെ മുതൽ ഒരു ദിവസം മുഴുവൻ അദ്ദേഹം ഞങ്ങളോടൊത്തു കഴിച്ചുകൂട്ടി. ഞങ്ങൾക്കു വേണ്ടി അദ്ദേഹം ദിവ്യബലി അർപ്പിച്ചു. വി. കുർബാന നൽകി. യേശുവിന്റെ സ്നേഹം ഞങ്ങൾക്കു പകർന്നുതന്നു. ഈ പൊന്നു തിരുമേനിയുടെ സാന്നിദ്ധ്യത്തിൽ എല്ലാ വേദനകളും ഞങ്ങൾ മറക്കുന്നു' ആത്മാർത്ഥത നിറഞ്ഞ ഈ വാക്കുകൾ മാർത്തോമ്മാ സഭയിലെ ജോസഫ് മാർ ഐറേനിയോസ് എപ്പിസ്ക്കോപ്പാ ഉൾപ്പെടെ ഒട്ടേറെ വിശിഷ്ടാതിഥികൾ പങ്കെടുത്ത സദസ്സ് ശ്രദ്ധാപൂർവമാണ് കേട്ടത്. ബാലജനസഖ്യാംഗങ്ങൾ കരുതിയിരുന്ന ഭക്ഷണ പായ്ക്കറ്റുകളുടെ വിതരണം പ. ബാവാ തിരുമേനിയാണ് നിർവഹിച്ചത്. തിരുമേനിയും മറ്റ് വിശിഷ്ടാതിഥികളും കുഷ്ഠരോഗികളോടൊപ്പം സമൂഹഭക്ഷണത്തിൽ പങ്കെടുത്തതും ശ്രദ്ധേയമായിരുന്നു. വൈകിട്ട് ആറേകാൽ മണിയോടെ തിരുമേനി മടങ്ങുമ്പോൾ, നടക്കുവാൻ കഴിവുള്ള അന്തേവാസികളെല്ലാം കാറിനടുത്തെത്തി സ്നേഹബഹുമാനാദരവുകളോടെയാണ് തിരുമേനിയെ യാത്രയയച്ചത്.

കുഷ്ഠരോഗത്തിന് ഫലപ്രദമായ ചികിൽസാവിധികൾ കണ്ടുപിടിക്കപ്പെട്ടിട്ടുള്ള ഇക്കാലത്ത് പോലും ആ രോഗത്തിന്റെ പേര് കേൾക്കുമ്പോൾ തന്നെ അധികം പേരും ഭയപ്പെടുന്നു. അറപ്പോടും വെറുപ്പോടുംകൂടിയാണ് പലരും കുഷ്ഠരോഗികളെ നോക്കുക.

ഇഷ്ടജനങ്ങളും ബന്ധുക്കളും അവരെ കൈവെടിയുന്നു. യേശുനാഥൻ കുഷ്ഠരോഗിയെ സൗഖ്യമാക്കിയ കഥ നാം പുതിയനിയമത്തിൽ വായിക്കുന്നു. (വി. ലൂക്കോസ് 5: 12–15) യഥാർത്ഥ ക്രിസ്തീയ സ്നേഹം ഉള്ളവർക്ക് മാത്രമേ കുഷ്ഠരോഗികളുടെ ഇടയിലേക്ക് ഇറങ്ങിച്ചെല്ലുവാൻ കഴിയുകയുള്ളു. കുഷ്ഠരോഗികളോടൊത്ത് ഭക്ഷണം കഴിക്കയും, കർത്താവിന്റെ തിരുശരീരരക്തങ്ങളാകുന്ന വി. കുർബാന അവർക്ക് നൽകുകയും ചെയ്ത പ. ബാവാതിരുമേനി എത്രമാത്രം ആദരണീയനാണെന്ന് ഈ സംഭവം വെളിവാക്കുന്നു.

കുഷ്ഠരോഗിയെ ചുംബിക്കാൻ പോലും മടിക്കാതിരുന്ന അസ്സീസിയിലെ വി. ഫ്രാൻസിസ്, കുഷ്ഠരോഗികൾക്കുവേണ്ടി ജീവൻ ബലി അർപ്പിച്ച ഫാ. ഡാമിയൻ, ആലപ്പുഴയിൽ കുഷ്ഠരോഗികൾക്കിടയിൽ സേവനം അനുഷ്ഠിച്ച സാധു മത്തായിച്ചൻ (മാങ്ങാനം ക്രൈസ്തവാശ്രമ സ്ഥാപകൻ) ഇവരുടെയെല്ലാം ജീവിതത്തിൽ ക്രിസ്തീയ സ്നേഹം ജ്വലിച്ചു നിന്നിരുന്നു.

ഡോ. ജേക്കബ് ചെറിയാൻ, ഡോ. എ. കെ. തരിയൻ, ഡോ. അമ്മിണി ചെറിയാൻ തുടങ്ങിയവർ തമിഴ് നാട്ടിലെ ഒടൻചത്രത്തിലും അമ്പിളിക്കയിലും കുഷ്ഠരോഗികൾക്കുവേണ്ടി അനുഷ്ഠിക്കുന്ന സേവനം ആദരണീയമാണ്. ക്രിസ്തീയ സ്നേഹത്തിൽ നിന്നും പ്രചോദനംകൊണ്ടുകൊണ്ടാണ് ഇവരൊക്കെ പ്രവർത്തിക്കുന്നത്. ഇവരുടെ പ്രവർത്തനങ്ങൾ നമുക്കും പ്രചോദിതമാകട്ടെ.

മാർപ്പാപ്പാതിരുമേനി, റഷ്യൻ പാത്രിയർക്കീസ് പീമൻ തിരുമേനി ഇങ്ങനെയുള്ള സഭാദ്ധ്യക്ഷന്മാരോടൊത്ത് വിരുന്നു മേശകളിൽ പങ്കെടുത്തിട്ടുള്ള പ. കാതോലിക്കാബാവാ തിരുമേനി കുഷ്ഠരോഗികളോടൊത്ത് ഭക്ഷണം കഴിച്ച സംഭവം ഹൃദയസ്പർശകമാണ്.

ബാഹ്യകേരള ഭദ്രാസനാധിപൻ വൈദിക സെമിനാരി പ്രിൻസിപ്പൽ എന്നീ നിലകളിൽ പ. പിതാവ് അനുഷ്ഠിച്ചിട്ടുള്ളതും സഭയുടെ പരമാദ്ധ്യക്ഷനെന്ന നിലയിൽ ചെയ്തുകൊണ്ടിരിക്കുന്നതുമായ വിലപ്പെട്ട സേവനങ്ങൾ മലങ്കരസഭ എക്കാലവും നന്ദിപൂർവം സ്മരിക്കും. കാനോൻ

# "അടിയനിതാ, അടിയനെ അയയ്ക്കേണമെ" (ii

## മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ

### II. കർത്തൃപ്രാർത്ഥന

അനന്തരം കർതൃപ്രാർത്ഥനയാണ് സ്വർഗ്ഗസ്ഥ പിതാവിന്റെ നാമം പരിശുദ്ധമാകപ്പെടണം എന്നു പറയുന്നത് ദൈവത്തിനു സ്തുതിയെന്നു മുമ്പ് പറഞ്ഞതിന്റെ തുടർച്ചയായി പരിഗണിക്കാം. ദൈവ മഹത്വത്തിനായി നമ്മെത്തന്നെ വീണ്ടും സമർപ്പിക്കുന്നു. നിനക്കു മഹത്വമുണ്ടാകത്തക്കവണ്ണം ഞങ്ങളെ നല്ല മക്കളാക്കണമെ എന്നാണിതിന്റെ അർത്ഥം. നല്ല മക്കളെന്ന് പറഞ്ഞാൽ, അനുസരിക്കുന്നവരും ഇഷ്ടം ചെയ്യുന്നവരുമാണ്. അതുകൊണ്ടാണ് 'നിന്റെ രാജ്യം (ഭരണം) വരേണമെ. നിന്റെ ഇഷ്ടം സ്വർഗ്ഗത്തിലെ പോലെ ഭൂമിയിലുമാകണമെ', എന്ന് പറയുന്നത്. ത്രീയേക ദൈവത്തെ സ്വർഗ്ഗസ്ഥ പിതാവായി നാം ദർശിക്കുമ്പോഴും, സ്വർഗ്ഗത്തിലെ പോലെ എന്ന് പറയുന്നതിന്റെ അർത്ഥം, 'സ്വർഗ്ഗത്തിലെ മാലാഖമാരെ പോലെ' എന്നാണ്. സ്വർഗ്ഗത്തിലെ മാലാഖമാരെ പോലെ ഞങ്ങളെ നല്ല മക്കളും, അനുസരണമുള്ളവരും, ഇഷ്ടം ചെയ്യുന്നവരുമാക്കി നിനക്കു മഹത്വമുണ്ടാക്കണമെ എന്ന് ചുരുക്കി പറയാം. നിസ്വാർത്ഥ സ്നേഹത്തിൽ നിറയുമ്പോഴാണ് ഇഷ്ടം ചെയ്വാൻ സാധിക്കുന്നത്. ഈ പ്രകാരമുള്ള പരിപൂർണ്ണ സമർപ്പണം കഴിഞ്ഞുള്ള ജീവിതം അപ്രകാരമാകുന്നതിന് നാം ശ്രദ്ധിക്കുന്നുണ്ടോ?

2) ഇപ്രകാരമുള്ള ജീവിതത്തിന് നമുക്കു നമ്മിൽ തന്നെ ശക്തിയില്ല. നമുക്കുള്ള ശക്തി മുഴുവനും ദൈവദത്തമാണെങ്കിലും, നാം സ്വാതന്ത്ര്യമുള്ളവരായതിനാൽ അനുനിമിഷം ശക്തി ആർജ്ജിച്ചു പ്രവർത്തിക്കേണ്ടിയിരിക്കുന്നു ആയതിന് പരിശുദ്ധാത്മാവിന്റെയും കർത്താവിന്റെയും വാസം നമ്മിൽ പുതുക്കിക്കൊണ്ടിരിക്കേണ്ടതാണ്. 'ഞങ്ങൾക്ക് ആവശ്യമായിരിക്കുന്ന ആഹാരം ഇന്നു ഞങ്ങൾക്ക് തരേണമെ' എന്ന് പറയുന്നിടത്ത് ആത്മീയ ശക്തിക്ക് ആവശ്യമായ ആഹാരം മാത്രമല്ല, ശരീരത്തിന്റെയും, മനസ്സിന്റെയും ശക്തിയും ഉദ്ദേശിച്ചിട്ടുണ്ട്. 'സകലത്തെയും ജീവിപ്പിക്കുന്ന കർത്താവും' എന്ന് പരിശുദ്ധാത്മാവിനെക്കുറിച്ച് വിശ്വാസപ്രമാണത്തിൽ നാം പറയുന്നതും, 'എന്നിൽ വസിപ്പീൻ, ഞാൻ നിങ്ങളിലും വസിക്കും. ഒരുവൻ എന്നിലും ഞാൻ അവനിലും വസിക്കുന്നു എങ്കിൽ അവൻ വളരെ ഫലം കായ്ക്കും. എന്നെ പിരിഞ്ഞ് നിങ്ങൾക്കു ഒന്നും ചെയ്‌വാൻ കഴികയില്ല' (വി. യോഹ. 15: 5) എന്ന് കർത്താവ് തന്നെക്കുറിച്ച് പറഞ്ഞിരിക്കുന്നതും, ഇവിടെ സ്മരണീയമാണ്.

3) 'ഞങ്ങളുടെ കടക്കാരോട് ഞങ്ങൾ ക്ഷമിച്ചതുപോലെ ഞങ്ങളുടെ കടങ്ങളും പാപങ്ങളും ഞങ്ങളോട് ക്ഷമിക്കണമെ' എന്നുള്ള പാപമോചനത്തിനുള്ള പ്രാർത്ഥനയും, ദൈവമക്കളായി ജീവിക്കുന്നതിന് വേണ്ടിയാണ്. പാപബന്ധനം കൂടുതൽ തെറ്റു ചെയ്യുന്നതിന് ഇടയാക്കുകയും നന്മ ചെയ്യുന്നതിനുള്ള ശക്തിയില്ലാതാക്കുകയും ചെയ്യും. അതിനാൽ പാപത്തിൽ നിന്നുള്ള പൂർണ്ണ വിടുതൽ ആവശ്യമായിരിക്കുന്നു. അതിന് മനുഷ്യർ തമ്മിലും, മനുഷ്യരും ദൈവവും തമ്മിലുമുള്ള ബന്ധം ശരിപ്പെടേണ്ടിയിരിക്കുന്നു. അപരാധബോധം മനുഷ്യരെ എത്രമാത്രം അധഃപതിപ്പിക്കുമെന്നുള്ളത് മനഃതത്വശാസ്ത്രജ്ഞന്മാർ വിശദീകരിക്കുന്നുണ്ട്.

4) 'പരീക്ഷയിലേക്ക് ഞങ്ങളെ പ്രവേശിപ്പിക്കരുതെ'. ശക്തിക്കപ്പുറമായ പരീക്ഷയിലേക്ക് പ്രവേശിപ്പിക്കരുതെന്നാണ് ഇവിടെ പറയുന്നത്. 'നിങ്ങൾക്ക് കഴിയുന്നതിനു മീതെ പരീക്ഷ നേരിടുവാൻ സമ്മതിക്കാതെ, നിങ്ങൾക്ക് സഹിപ്പാൻ കഴിയേണ്ടതിന്, പരീക്ഷയോടുകൂടെ അവൻ പോക്കുവഴിയും ഉണ്ടാക്കും' (1 കൊരി 10: 13) കർത്താവ് ഒന്നുകിൽ പരീക്ഷ മാറ്റിത്തരും, അല്ലെങ്കിൽ അതിനെ ജയിക്കുവാനുള്ള ശക്തി തരും. നാം തന്നെ പരീക്ഷകൾ വരുത്തിവ

---

വിദഗ്ദ്ധൻ, ശ്രേഷ്ഠ ഭരണാധികാരി, സഭാചരിത്ര പണ്ഡിതൻ എന്നീ നിലകളിലെല്ലാം വന്ദ്യ പിതാവ് സുപ്രശസ്തനാണ്.

യേശുനാഥന്റെ പൂന്തോട്ടത്തിലെ ഓമനക്കിടാങ്ങളേ....നിരവധി ശ്രേഷ്ഠ ഗുണങ്ങളാൽ അനുഗൃഹീതനായ പ. ബാവാതിരുമേനിക്ക് 80—ാം ജന്മദിനത്തിൽ നാം ഒന്നുചേർന്ന് ആശംസകൾ അർപ്പിക്കുക,

എല്ലാ നന്മകളും പ്രാർത്ഥിച്ചുകൊണ്ട്,

സ്വന്തം കുഞ്ഞിച്ചായൻ

# നാലാം സുവിശേഷത്തിലൂടെ ഒരു തീർത്ഥയാത്ര

(Viii)

ഫാ. പി. ജോർജ്ജ് ഫിലിപ്പ് M. A.

വി. യോഹ. 1: 13. 'അവർ രക്തത്തിൽനിന്നല്ല, ജഡത്തിന്റെ ഇഷ്ടത്താലല്ല, പുരുഷന്റെ ഇഷ്ടത്താലുമല്ല, ദൈവത്തിൽനിന്നത്രേ ജനിച്ചത്'.

## ജഡത്തിലുള്ള ജനനവും ദൈവത്തിൽനിന്നുള്ള ജനനവും

ജഡത്തിന്റെ ഇഷ്ടത്താലും പുരുഷന്റെ രക്തത്തിൽനിന്നുള്ള ഒരു ജനനമുണ്ട്. അത് ജഡപ്രകാരമുള്ള ജനനമാണ്. അതിനെക്കാൾ ശ്രേഷ്ഠതരമാണ് ദൈവത്തിൽനിന്നുള്ള ജനനം. അതിന് മറ്റു പല പേരുകളുമുണ്ട്.

### 1) ആത്മാവിൽനിന്നുള്ള ജനനം

'ജഡത്തിൽ ജനിച്ചത് ജഡം ആകുന്നു. ആത്മാവിനാൽ ജനിച്ചത് ആത്മാവുമാകുന്നു'

വി. യോഹ. 3; 6.

### 2) പുതുമയുള്ള ജനനം

'പുതുതായി ജനിച്ചില്ല എങ്കിൽ ദൈവരാജ്യം കാൺമാൻ ആർക്കും കഴിയുകയില്ല' യോഹ. 3; 3.

### 3) മുകളിൽനിന്നുള്ള ജനനം

ദൈവകൃപയാൽ സംഭവിക്കുന്ന ഈ ജനനത്തിന്റെ ആവശ്യകതയെക്കുറിച്ചും മാഹാത്മ്യത്തെക്കുറിച്ചും യേശുതമ്പുരാൻ നിക്കോദിമോസിനോടു പറയുന്നുണ്ട്.

## പുതുതായി ജനിച്ചാൽ പോരാ. ജീവിക്കുകയും വേണം

അയോഗ്യരായ നമുക്ക് യേശുക്രിസ്തു മുഖാന്തരം കൈവന്ന പുത്രത്വം എന്ന മഹിമാവസ്ഥ നഷ്ടപ്പെടാതെ സൂക്ഷിക്കുക നിഷ്പ്രയാസമല്ല. അപ്രകാരം പദവി നഷ്ടപ്പെടുത്തിയതിന് പല ഉദാഹരണങ്ങളുണ്ട്. ഒന്നുമാത്രം ചൂണ്ടിക്കാണിക്കാം. വി. മത്തായി 25: 1–12–ൽ സ്വർഗ്ഗരാജ്യം ഒരു രാജാവ് അദ്ദേഹത്തിന്റെ പുത്രന് കല്യാണസദ്യ ഒരുക്കിയതിനോടു സദൃശമാകുന്നു എന്നു പറയുന്നു. വിവാഹത്തിന് വേണ്ടപ്പെട്ടവരെ ക്ഷണിച്ചു. എന്നാൽ അവർ ഓരോ ഒഴിവുകഴിവു പറഞ്ഞു. ഒരുവൻ പറഞ്ഞു: എനിക്ക് കൃഷിസ്ഥലത്തു പോകണം. മറ്റൊരുവൻ പറഞ്ഞു: എനിക്ക് ബിസിനസ് എൻഗേജ്മെന്റുകൾക്കു പോകണം. അതുകൊണ്ട് രാജാവ് പെരുവഴിയിൽ കണ്ട ദുഷ്ടന്മാരെയും നല്ലവരെയും എല്ലാം വിവാഹസദ്യയ്ക്കു വിളിച്ചുകൂട്ടുവാൻ ദാസന്മാരോടു കല്പിച്ചു. കല്യാണശാല വിരുന്നുകാരെക്കൊണ്ടു നിറഞ്ഞു. എന്നാൽ രാജാവു നോക്കിയപ്പോൾ ഒരാൾ കല്യാണ

---

യ്ക്കാതിരിക്കുകയും വേണം. പരീക്ഷിക്കപ്പെടുമ്പോൾ ഞാൻ ദൈവത്താൽ പരീക്ഷിക്കപ്പെടുന്നു എന്ന് ആരും പറയരുത്. ദൈവം ദോഷങ്ങളാൽ പരീക്ഷിക്കപ്പെടാത്തവൻ ആകുന്നു. താൻ ആരെയും പരീക്ഷിക്കുന്നതുമില്ല. ഓരോരുത്തൻ പരീക്ഷിക്കപ്പെടുന്നത് സ്വന്ത മോഹത്താൽ ആകർഷിച്ച് വശീകരിക്കപ്പെടുകയാൽ ആകുന്നു' (വി. യാക്കോ. 1: 13-14) എന്ന് വി. യാക്കോബും 'കർത്താവേശുമിശിഹായെ ധരിച്ചു കൊൾവിൻ. മോഹങ്ങളെ ജനിക്കുമാറ് ജഡത്തിനായി ചിന്തിക്കരുത്' (റോമ. 13: 14) എന്ന് വി. പൌലോസും പറയുന്നു.

5) 'ദുഷ്ടനിൽ നിന്ന് ഞങ്ങളെ രക്ഷിച്ചുകൊള്ളണമേ'. ഏദൻതോട്ടത്തിൽ വെച്ച് ആദാമിനെയും ഹവ്വായെയും വീഴിച്ചവനും, കർത്താവിനെ പരീക്ഷിച്ചവനുമായ സാത്താൻ, സദാ നമ്മോടു കൂടെയുണ്ട്. 'നിങ്ങളുടെ പ്രതിയോഗിയായ പിശാച് അലറുന്ന സിംഹം എന്ന പോലെ ആരെ വിഴുങ്ങേണ്ടു എന്ന് തിരിഞ്ഞു ചുറ്റി നടക്കുന്നു'. (1 പത്രോ. 5: 8) അവനെ നാം ജയിക്കണം. ദൈവമായ കർത്താവിനെ മാത്രമേ ആരാധിക്കാവൂ' എന്ന് പറഞ്ഞ് ദൈവത്തിന് ഒന്നാംസ്ഥാനം കൊടുത്ത് ലോകത്തിന്റെ ആകർഷണങ്ങളും സ്വാർത്ഥപരമായ ഉയർച്ചയും തിരസ്കരിക്കുന്നതിന്, കർത്താവ് നമ്മെ ശക്തീകരിക്കേണ്ടിയിരിക്കുന്നു. അതിന് ലോകത്തിന്റെ ആകർഷണങ്ങളിൽ നിന്ന് നാം ഒഴിഞ്ഞു മാറുകയും ചെയ്യണം.

ഇങ്ങനെ രാജ്യവും ശക്തിയും മഹത്വവും ദൈവത്തിന്റേതാണെന്നുള്ള നിലയിൽ, സ്വയം നാം സമർപ്പിക്കുകയാണ് കർതൃപ്രാർത്ഥനയിൽ ചെയ്യുന്നത്. കർതൃപ്രാർത്ഥന എല്ലാ സഭകളും ചൊല്ലുന്നുണ്ടല്ലോ എന്നാൽ യഥാർത്ഥ ഫലം കായ്ക്കുന്ന സഭകൾ എത്രയുണ്ട്?

## മദ്ധ്യസ്ഥതയാലുളള ഉപകാരസ്മരണയ്ക്ക്













Ipe, Saramma, Saji, Reji, James.

ലിസി ജോർജ്, അടൂർ.







Ipe, Saramma, Saji, Raji, James.

Y. Chacko,

Chacko John,
Saudi Arabia.







Mrs. Lolamma Thampy & Family. Kuwait.

## മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



ഒരു വിശ്വാസി, കൊട്ടാരക്കര.

(10-ാം പേജിൽനിന്നും തുടർച്ച)

## സഭാദിനത്തിൽ പ്രതിജ്ഞകളെ പുതുക്കുക

കാലത്തിന്റെ കറുത്തിരുണ്ട കാർമേഘപടലങ്ങൾ സഭാന്തരീക്ഷത്തിൽ നിന്നും, തുടച്ചുമാറ്റിക്കളയുവാനുള്ള വ്യഗ്രതയിൽ പുരോഗമനത്തിന്റെയും, പ്രൊട്ടസ്റ്റന്റിസത്തിന്റെയും, അന്ധവും, അപകടപൂർണ്ണവുമായ മൂടുപടത്തിനുള്ളിൽ, കുരുങ്ങിപ്പോകാതെ, നാം സൂക്ഷിക്കേണ്ടിയിരിക്കുന്നു. വേദവിപരീതത്തിന്റെ അടിച്ചുതകരുന്ന തിരമാലകൾ ഒരു ഭാഗത്തുകൂടി സഭയെ ഞെരുക്കുമ്പോൾ, സഭാഗാത്രത്തിലുണ്ടായ മുറിവുകൾ ഇന്നും സഭയെ വേദനിപ്പിച്ചുകൊണ്ടിരിക്കുമ്പോൾ, സഭയ്ക്കുള്ളിൽ അങ്ങിങ്ങായി തലയുയർത്തുന്ന അന്തഃഛിദ്രങ്ങൾ സഭയ്ക്ക് ഒരു വെല്ലുവിളിയായി നിലകൊള്ളുകയാണ്. ഇവയെല്ലാം ഏതു രീതിയിലാണ് നാം കൈകാര്യം ചെയ്യുന്നത് എന്നുള്ളതിനെ ആശ്രയിച്ചായിരിക്കും നമ്മുടെ സഭയുടെ ഭാവി നിലകൊള്ളുന്നത്. മലങ്കര സഭാ ഭരണഘടന പലപ്പോഴും ''ഏട്ടിലെ പശു'' മാത്രമായി അവഗണിക്കപ്പെടുന്നില്ലേ എന്നു ചിലപ്പോൾ സംശയം തോന്നാറുണ്ട്. താല്ക്കാലികമായ ചില സൗകര്യങ്ങൾക്കും, വിജയത്തിനുംവേണ്ടി ഭരണഘടനയെ പുറംതള്ളുന്ന അനുഭവങ്ങൾ അങ്ങിങ്ങായി സംഭവിച്ചിട്ടുള്ളത് ആവർത്തിക്കപ്പെടാതിരിപ്പാൻ സഭാനേതൃത്വം കരുതേണ്ടിയിരിക്കുന്നു.

ലോകസഭകൾ, ഐക്യത്തിന്റേതായ പാതയിൽകൂടി മുന്നോട്ടു നീങ്ങുമ്പോൾ, ഓർത്തഡോക്സ് സഭകൾക്ക് അതിന്റേതായ സുപ്രധാനമായ ഒരു സ്ഥാനമുണ്ട്. അത് പാശ്ചാത്യസഭകൾ പോലും ഇന്ന് അംഗീകരിച്ചു കഴിഞ്ഞിരിക്കുകയാണ്. 1986 ഫെബ്രുവരി 8-ാം തീയതി കോട്ടയം മാർ ഏലിയാ കത്തീഡ്രലിൽവച്ചു നടന്ന മാർപാപ്പാ കാതോലിക്കാബാവാ കൂടിക്കാഴ്ച ഇതിന് ഒരു ഉത്തമ ദൃഷ്ടാന്തവുമായി.

എന്നാൽ സ്ത്രീകളുടെ പൗരോഹിത്യംപോലെയുള്ള സുപ്രധാനമായ കാര്യങ്ങളിൽ വിശാലഹൃദയത്വത്തിന്റെ പേരിൽ ഓർത്തഡോക്സ് സഭ വിട്ടുവീഴ്ചയിലേക്ക് നീങ്ങുകയാണെങ്കിൽ, കാരമില്ലാത്ത ഉപ്പുപോലെ മലങ്കരസഭ പുറംതള്ളപ്പെടുവാനുള്ള കാലം അങ്ങ് വിദൂരതയിലല്ലെന്ന് നാം ഓർത്തിരിക്കേണ്ടതാണ്. ഇന്നും ഓർത്തഡോക്സ് സഭകൾ, മററുള്ള സഭകളുടെയിടയിൽ വെട്ടിത്തിളങ്ങുന്ന പ്രകാശ

---

വസ്ത്രം ധരിക്കാതിരിക്കുന്നതു കണ്ടു രാജാവ് അവനെ അവിടെനിന്നു നിഷ്കാസനംചെയ്തു ഇരുട്ടിലേക്കു തള്ളിക്കളഞ്ഞു. ഈ ഉപമയിൽ ആദ്യം ക്ഷണിക്കപ്പെട്ടവർ യഹൂദന്മാരാണ്. അവർ ക്ഷണം നിരസിച്ചു. അപ്പോൾ ജാതികളെ (യഹൂദന്മാരല്ലാത്തവർക്കാണ് ജാതികൾ എന്നു പറയുന്നത്) ക്ഷണിച്ചു. അവർ ക്ഷണം സ്വീകരിച്ചു വന്നു. എന്നാൽ തനിക്കു ലഭിച്ച പദവിക്കനുസൃതമായി പെരുമാറുവാൻ ഒരുവൻ മാത്രം ഉത്സാഹം കാണിച്ചില്ല. അവൻ മുഷിഞ്ഞു നാറിയ വസ്ത്രം ധരിച്ചുവന്നു. അവൻ ക്ഷണിക്കപ്പെട്ടവനായിരുന്നെങ്കിലും (ദൈവകൃപയാലും സ്വന്ത വിശ്വാസത്താലും പുത്രപദവി നേടിയവനായിരുന്നു എങ്കിലും) ഉത്സാഹപൂർവം അതിന് ഒരുങ്ങാതിരുന്നതിനാൽ (പ്രവൃത്തിയില്ലാതിരുന്നതിനാൽ) ആ മഹിമാവസ്ഥ സ്വയം നഷ്ടപ്പെടുത്തി.

അതുകൊണ്ട് പ്രിയരേ, വിശ്വാസംമാത്രം മതി (പെന്തക്കോസ്തുകാർ പറയുന്നതുപോലെ) എന്നു നാം കരുതരുത്. ഒരു വിശുദ്ധജീവിതം നാം നയിച്ചില്ലെങ്കിൽ — നമ്മുടെ വിളിക്കനുസൃതമായ വിശുദ്ധ വസ്ത്രങ്ങൾ നാം ധരിച്ചില്ലെങ്കിൽ — ആ ഒരുങ്ങാതിരുന്നവന്റെ അവസ്ഥയിലേക്ക് നാം നിപതിച്ചുപോകും.

—൯—

മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



ഓമന വർഗീസ്, കവറത്തി.



ഒരു വിശ്വാസിയും കുടുംബവും, കോർബാ.

ഗോളങ്ങളെപ്പോലെ നിലകൊള്ളുന്നത്, കാലത്തിന്റെ മാററങ്ങൾക്കനുസരണമായി അത് പുരോഗതിയുടെ പാതയിലേക്ക് നീങ്ങുന്നതോടൊപ്പം തന്നെ സനാതനമായ അതിന്റെ ധാർമ്മിക മൂല്യങ്ങളെ കളങ്കംകൂടാതെ കാത്തു സംരക്ഷിക്കുന്നതുകൊണ്ടു മാത്രമാണ്. അതുംകൂടി നാം നഷ്ടപ്പെടുത്തിക്കളഞ്ഞാൽ പാശ്ചാത്യസഭകളിൽ പലതിന്റെയും പോലെ ഓർത്തഡോക്സുസഭയും ഒരു തികഞ്ഞ ലൗകിക സഭ മാത്രമായി അധഃപതിക്കുകയായിരിക്കും. ഇത് നാം കരുതലോടെ മനസ്സിലാക്കിയിരിക്കേണ്ട ഒരു സത്യമത്രെ.

നമ്മെ ഭരമേല്പിച്ചിരിക്കുന്ന ഈ തലന്ത് കാത്തുസൂക്ഷിക്കുവാൻ നാം ശക്തരോ! പാശ്ചാത്യസഭകളിൽ നിന്നുള്ള അനുകരണഭ്രമങ്ങൾ നമ്മെ എങ്ങും കൊണ്ടെത്തിക്കുകയില്ലെന്നു മാത്രമല്ല, പുരാതനമായ നമ്മുടെ മഹത്വവും തേജസ്സും നാം നഷ്ടപ്പെടുത്തുകയായിരിക്കും ഇതുമൂലം ചെയ്യുന്നത്.

പ. കാതോലിക്കാസിംഹാസനം മലങ്കര നസ്രാണിയുടെ അഭിമാനത്തിന്റെ പ്രതീകമാണ്. അത് അവന്റെ സ്വാതന്ത്ര്യത്തിന്റെ വിജയപതാകയാണ്. അത് പൗരസ്ത്യ ദേശത്ത് ഉയർന്നുപൊങ്ങിയ പൊൻവിളക്കാണ്. പള്ളികളും, സ്വത്തുക്കളുമല്ല നമ്മുടെ പരമമായ ലക്ഷ്യം. നമ്മുടെ സഭയുടെ സ്വാതന്ത്ര്യവും, നമ്മുടെ വിശ്വാസത്തിന്റെ സംരക്ഷണവുമാണ്. അതിനുവേണ്ടി നമുക്കു നമ്മെത്തന്നെ സമർപ്പിക്കാം, നമ്മുടെ പ്രതിജ്ഞകളെ നമുക്കു പുതുക്കാം.

കടന്നുപോയ മഹാരഥന്മാരായ പിതാക്കന്മാർ ഈ പരിശുദ്ധ സിംഹാസനത്തെ വിലയേറിയ ഒരു മുത്തുപോലെ കരുതി, അതിനെ കാത്തു സംരക്ഷിക്കുവാനുള്ള ചുമതല നമ്മെ ഭരമേല്പിച്ചിട്ടാണ് കടന്നുപോയത്. ആകയാൽ പ. കാതോലിക്കാ സിംഹാസനത്തിന്റെ സ്മരണയ്ക്കായി സഭാദിനം നാം ആഘോഷിക്കുന്ന ഈ സമയത്ത് മലങ്കര സഭയുടെ അഭിമാനഭാജനങ്ങളായ ആ പിതാക്കന്മാരുടെ ആജ്ഞാശബ്ദം നമ്മുടെ കാതുകളിൽ മുഴങ്ങിക്കേൾക്കട്ടെ. അവരുടെ മധുരസന്ദേശത്തിന്റെ മന്ദ്രധ്വനി മലങ്കരസഭയുടെ വിശാല വിഹായസ്സിൽ എന്നെന്നും മുഴങ്ങിക്കേൾക്കട്ടെ. നമ്മുടെ തലകളെ നമുക്കു കുനിച്ചുകൊടുക്കാം. നമ്മുടെ പ്രതിജ്ഞകളെ നമുക്കു പുതുക്കാം.

സ്വാതന്ത്ര്യത്തിന്റെ വിജയ വൈജയന്തിയുമേന്തി, കാതോലിക്കാ സിംഹാസനത്തിന്റെ പാവന പതാകയുമേന്തി പ്രിയപ്പെട്ട മലങ്കര സഭയേ നീ മുന്നേറുക; നീ എന്നെന്നും വിജയിക്കട്ടെ.

# ഭിലായ് മിഷ്യൻ

## വിദ്യാഭ്യാസത്തിനും സുവിശേഷപരിശീലനത്തിനും വിദ്യാർത്ഥികളെ സ്വീകരിക്കുന്നു

മാർ തേവോദോസിയോസ്

ഓർത്തഡോക്സ് സഭയ്ക്ക് ബാഹ്യകേരളത്തിൽ അഞ്ചു ഭദ്രാസനങ്ങളും അനേകം ഇടവകകളുമുണ്ട്. കേരളത്തിൽ നിന്നു വന്നിട്ടുള്ള സഭാംഗങ്ങളും അവരുടെ മക്കളുമാണ് ഇടവകാംഗങ്ങൾ. ഏതാനും വിദ്യാഭ്യാസസ്ഥാപനങ്ങളൊഴിച്ച് ഇടവകാംഗങ്ങൾക്കുവേണ്ടിയുള്ള പരിപാടികളല്ലാതെ ഇടവകയ്ക്ക് വെളിയിൽ കാര്യമായ പ്രവർത്തനങ്ങൾ ഒരിടത്തുമില്ല. അതതു സ്ഥലങ്ങളിലെ നാട്ടുകാരായ സാധുജനങ്ങളുടെ ഉന്നമനത്തിനായി സഭയ്ക്ക് ഒന്നും ചെയ്യുവാൻ കഴിഞ്ഞിട്ടില്ല. ഉത്തരഭാരതത്തിലെ തൊഴിലാളിവർഗ്ഗം അവശതയനുഭവിക്കുന്നവരും ചൂഷിതരുമായി ഇന്നും കഴിയുന്നു. അവരുടെ ഉന്നമനത്തിനായി കേരളത്തിലെ ഇതര സഭാവിഭാഗങ്ങൾ ആവതു ചെയ്യുമ്പോൾ ഇതൊരാവശ്യമെന്നു ചിന്തിപ്പാൻ തന്നെ സഭയായി നാം ഒരുങ്ങിക്കഴിഞ്ഞിട്ടില്ല. ദേശീയസഭയെന്ന് അവകാശപ്പെടുന്ന നമുക്ക് ഇക്കാര്യം ചിന്താവിഷയം പോലുമാകാതെ എത്രനാൾ മുമ്പോട്ടുനീങ്ങാൻ സാധിക്കും. ഉപജീവനമാർഗ്ഗം കണ്ടെത്താൻ അതിരുകളും കടമ്പകളും കടന്ന് ലോകത്തിന്റെ എല്ലാ ഭാഗങ്ങളിലും ചെന്നെത്താൻ നമ്മുടെ സഭാംഗങ്ങൾക്ക് കഴിഞ്ഞു. നമ്മുടെ രാജ്യത്തിന്റെ തെക്കേ കോണിൽ പരശുരാമൻ മഴുവെറിഞ്ഞ് കടലിൽ നിന്നുയർത്തിയതെന്ന് പുരാണം പറയുന്ന കല്ലേറു ദൂരമുള്ള സ്ഥലത്തിനപ്പുറത്തേക്ക് സേവനാത്മക സുവിശേഷവേലയ്ക്കായി കടന്നുവരാൻ എന്തുകൊണ്ട് നമുക്കു സാധിക്കുന്നില്ല? സഭയിൽ സുസംഘടിതമായി പ്രവർത്തിക്കുന്ന അരഡസനോളം ആത്മീയസംഘടനകളിൽ ഒന്നിനെങ്കിലും ഇതിനായി ഒരാൾക്കുപോലും പ്രചോദനം കൊടുക്കാൻ സാദ്ധ്യമല്ലേ? രണ്ടായിരക്കൊല്ലം സഭയായി നാം ജീവിക്കയും പ്രവർത്തിക്കയും ചെയ്ത ഈ കൊച്ചുകേരളം മാത്രം ലോകാവസാനംവരെ പ്രവർത്തനവേദിയായി കണക്കാക്കാനേ സ്വന്തം ജീവൻ കൊടുത്തു നമ്മെ സമ്പാദിച്ച അപ്പോസ്തോലൻ തോമാശ്ലീഹായും അദ്ദേഹത്തെ ഭാരതമണ്ണിലേക്കയച്ച നമ്മുടെ കർത്താവും നമ്മെക്കുറിച്ച് പ്രതീക്ഷിക്കുന്നുള്ളുവോ? സഭാംഗങ്ങൾ മൊത്തമായും പ്രത്യേകിച്ച് വൈദികരും ആത്മീയസംഘടനകളിലെ പ്രവർത്തകരും പ്രാർത്ഥനാപൂർവ്വം ഈ വലിയ ആവശ്യത്തെപ്പററി ചിന്തിക്കണമെ. ഇത്തരുണത്തിൽ ഭിലായ് മിഷ്യന്റെ ഒരു തീരുമാനം വിശ്വാസികളുടെ ശ്രദ്ധയിൽ പെടുത്തട്ടെ. ഉത്തരഭാരതത്തിൽ സഭാസേവനത്തിനും സുവിശേഷപ്രവർത്തനത്തിനുമായി പരിശീലിപ്പിച്ചെടുക്കുവാൻ ഏതാനും വിദ്യാർത്ഥികളെ മിഷ്യൻ എടുക്കുന്നതിന് ആഗ്രഹിക്കുന്നു. കെ. ജി. ക്ലാസ്സു മുതൽ ഡിഗ്രി ക്ലാസ്സുവരെ ഇംഗ്ലീഷ് മീഡിയത്തിൽ പഠിപ്പിക്കാനുള്ള വിദ്യാഭ്യാസ സ്ഥാപനങ്ങൾ ഇപ്പോൾ മിഷ്യനുണ്ട്. പഠനത്തോടൊപ്പം പരിശീലനവും ഉദ്ദേശിക്കുന്നു. ദൈവവേലയ്ക്കായി സമർത്ഥരായ കുട്ടികളെ അയച്ചുതരുവാൻ ആഗ്രഹിക്കുന്ന മാതാപിതാക്കൾ Director, St. Thomas Mission, Post Box 24, Bhilai, Durg Dist. M. P. എന്ന വിലാസത്തിൽ അപേക്ഷിക്കുക. മാർച്ചു മാസം മുപ്പതിനു മുമ്പ് അപേക്ഷകൾ ലഭിച്ചിരിക്കണം. മലയാളം സ്കൂളിൽ പഠിക്കുന്ന കുട്ടികൾക്ക് ഇംഗ്ലീഷ് സ്കൂളിൽ പഠിക്കുന്നതിന് പ്രയാസം ഉണ്ടാകുമെന്നുള്ളതിനാൽ അവർക്കുവേണ്ടി അവധിക്കാലത്ത് പ്രത്യേകം ക്ലാസ്സുകൾ നടത്തുന്നതാണ്. തെരഞ്ഞെടുക്കപ്പെടുന്ന കുട്ടികൾ താമസിയാതെ ഭിലായിൽ എത്തേണ്ടതാണ്. താണ ക്ലാസ്സിൽ പഠിക്കുന്നവരോ, സ്കൂളിൽ ചേരാൻ പ്രായമായവരോ ആയ കുട്ടികൾ ഇംഗ്ലീഷ് മീഡിയം സ്കൂളിലേക്ക് വേഗത്തിൽ സജ്ജമാക്കപ്പെടുവാൻ സാധിക്കുമെന്നുള്ളതിനാൽ അവർക്ക് മുൻഗണന നൽകുന്നതായിരിക്കും. കുട്ടികളുടെ സംരക്ഷണ ചുമതല മിഷ്യൻ വഹിക്കുന്നതാണ്.

# TWO POPES

## POPE OF ROME & POPE OF KOTTAYAM

*"Your Holiness, I am The Pope Of Rome & You Are The Pope Of Kottayam"*

Pope John Paul II

കോട്ടയം: 1983 ജൂണിൽ പ: ജോൺ പോൾ രണ്ടാമൻ മാർപാപ്പായുടെ ക്ഷണം സ്വീകരിച്ച് വത്തിക്കാനിലെത്തിയ പ: കാതോലിക്കാബാവായെയും സംഘത്തെയും, മാർപാപ്പാ അദ്ദേഹത്തിന്റെ ആസ്ഥാനദേവാലയമായ സെന്റ് ജോൺസ് കത്തീഡ്രലിൽ വച്ചാണ് സ്വീകരിച്ചതെങ്കിൽ, 1986-ലെ ഇരു പിതാക്കന്മാരും തമ്മിലുള്ള ചരിത്രപ്രധാനമായ കൂടിക്കാഴ്ച നടന്നത് കോട്ടയത്ത് പ: കാതോലിക്കാബാവായുടെ ആസ്ഥാനദേവാലയമായ മാർ ഏലിയാ കത്തീഡ്രലിൽ വച്ചായിരുന്നു. വത്തിക്കാനിലെത്തി സൗഹൃദബന്ധം സ്ഥാപിച്ച പ: ബാവാതിരുമേനി അന്ന് പാപ്പായെ തന്റെ ആസ്ഥാനത്തേക്ക് ഔദ്യോഗികമായി ക്ഷണിച്ചിരുന്നതിന്റെ അടിസ്ഥാനത്തിലാണ് പ: പാപ്പാ തന്റെ ഭാരത പര്യടന വേളയിൽ ഫെബ്രു: 8-ന് ബാവായുമായി കൂടിക്കാഴ്ച നടത്തിയത്. 35 മിനിട്ടുനേരത്തെ കൂടിക്കാഴ്ചയ്ക്കു ശേഷം ദേവാലയത്തിൽ നിന്നു കാറിലേക്കു കയറുന്നതിനുമുമ്പായി, ഇന്ത്യയിൽ ക്രൈസ്തവസഭ സ്ഥാപിച്ച സെന്തോമസിന്റെ പിൻഗാമിയുടെ ഇരു തോളുകളിലും കൈകൾ വച്ചുകൊണ്ട് പത്രോസിന്റെ 264-ാമത്തെ പിൻഗാമി വികാരനിർഭരമായി പറഞ്ഞു: "Your Holiness I am the pope of Rome, You are the Pope of Kottayam" (''പരിശുദ്ധ പിതാവേ! ഞാൻ റോമിന്റെ പാപ്പായാണ്; അങ്ങ് കോട്ടയത്തിന്റെ പാപ്പായും''.

കനത്ത സെക്യൂരിറ്റി ഏർപ്പാടുകളായിരുന്നു ഏലിയാ കത്തീഡ്രലിലും പരിസരങ്ങളിലും ഉണ്ടായിരുന്നത്. പാപ്പായുടെ വരവ് പ്രമാണിച്ച് കത്തീഡ്രലും പരിസരങ്ങളും മുത്തുക്കുടകളും, ദീപാലങ്കാരങ്ങളും, പൂച്ചട്ടികളും കൊണ്ട് അതിമനോഹരമായി മോടിപിടിപ്പിച്ചിരുന്നു. കത്തീഡ്രലിനുള്ളിൽ വിരിച്ചിരുന്ന ചുവന്ന പരവതാനിയിലൂടെയാണ് പ: പാപ്പായെ പ: ബാവായും, നിയുക്ത കാതോലിക്കായും മററും ചേർന്ന് പള്ളിയിലേക്കാനയിച്ചത്.

(എ. പി. ഐ.)

# ബൈബിൾ പഠനം

ഡി: എം. സി. ചെറിയാൻ

## പാഠം 42

### വിജയികൾ ഇല്ല

പാഠം 42-ന്റെ ഉത്തരം താഴെ ചേർക്കുന്നു. ഇത്തവണയും വിജയികൾ ആരും ഇല്ല. ആദ്യത്തെ മൂന്നു ചോദ്യങ്ങളാണ് പലരും തെറ്റിച്ചത്. അല്പം കൂടി ലളിതമായ ചോദ്യങ്ങൾ ചോദിക്കുവാൻ ശ്രമിക്കാം.

ഒന്നാം ചോദ്യത്തിൽ എത്ര ഉപമകൾ ഉണ്ട്? ഉത്തരം 5.

4-ാം അദ്ധ്യായം 1 മുതൽ. 21 മുതൽ. 26 മുതൽ. 30 മുതൽ. 12-ാം അദ്ധ്യായം 1 മുതൽ. ഇവയാണ് മർക്കോസിന്റെ സുവിശേഷത്തിൽ ഉപമകളായി കൊടുത്തിരിക്കുന്നത്.

എത്ര അത്ഭുതപ്രവർത്തികൾ രേഖപ്പെടുത്തിയിരിക്കുന്നു. 19. കർത്താവിന്റെ പുനരുത്ഥാനം ഉൾപ്പെടെയാണിത്.

19 അത്ഭുതങ്ങളെ നാലായി തിരിച്ചിരിക്കുന്നു.

### 1. മരണത്തിൽനിന്നുള്ള ജീവൻ

16:1–20 കർത്താവിന്റെ ഉത്ഥാനം
5:21–43 യായിറോസിന്റെ മകൾ

### 2. അചേതന വസ്തുക്കളിന്മേൽ

1. 4:35–40 കടലിനെ ശാന്തമാക്കുക
2. 6:33–44 അപ്പം വർദ്ധിപ്പിക്കുക.
3. 6:45–52 കടലിന്മേൽ നടക്കുക.
4. 8:1–9 അപ്പം വർദ്ധിപ്പിക്കുക.
11. 12–26 അത്തി ഉണക്കുക.

### 3. രോഗശാന്തി

1. 1:29–31 പനി സുഖപ്പെടുത്തുന്നു.
2. 1:40–45 കുഷ്ഠരോഗി
3. 2:1–12 പക്ഷവാതക്കാരൻ
4. 3:1–5 വരണ്ട കയ്യുള്ള മനുഷ്യൻ
5. 24–34 രക്തസ്രാവക്കാരി
6. 7:24–30 കനാന്യസ്ത്രീയുടെ മകൾ
7. 7:31–37 വിക്കനായ ചെകിടൻ
8. 8:22–26 കുരുടൻ
9. 9:13–26 ഊമനായ ബാലൻ
10. 10:46–52 ബർത്തിമായി എന്ന കുരുടൻ

### 4. അശുദ്ധാത്മാക്കൾ

1. 1:23–23 അശുദ്ധാത്മാവുള്ള മനുഷ്യൻ
2. 5:1–20 ,,

8-ാം ചോദ്യത്തിന്റെ ഉത്തരം കഴിഞ്ഞ പാഠത്തിൽ കൊടുത്തിരുന്ന 26 എന്നല്ല. 6 എന്നാണ് ശരിയായ ഉത്തരം.

## പാഠം 45

### അപ്പോ. പ്രവർത്തികൾ

പ്രവേശനഫാറം

പേര് ............................................

വിലാസം............................................

ഭദ്രാസനം ............................................

രജി. നമ്പർ.....................

പാഠം 45-ന്റെ ഉത്തരം അടുത്ത മാസം 15-നു മുമ്പായി ബൈബിൾ പഠനം, പാഠം 45 C/o Dn. M. C. Cherian, Orthodox Student Centre, Trivandrum-695 001 എന്ന വിലാസത്തിൽ അയയ്ക്കുക.

## പാഠം 42 A

### ശരിയായ ഉത്തരം

| | |
|---|---|
| 1. 5 | 6. 200 |
| 2. 4 | 7. 6 |
| 3. 19 | 8. 6 |
| 4. 300 | 9. 13 |
| 5. 4 | 10. 3 |
| | 11. 40 |

## B

### സാപ്നത്ത് പനേഹ്

1. സക്കറിയ പനയ്ക്കാമറ്റം, പാറിപ്പോള്ള്
2. മോളി മാത്യൂസ്, നാരങ്ങാനം

# സഭാ വാർത്തകൾ

## എപ്പിസ്കോപ്പൽ സുന്നഹദോസ്

മലങ്കര ഓർത്തഡോക്സ് സഭയുടെ പ. എപ്പിസ്കോപ്പൽ സുന്നഹദോസ് 1986 ഫെബ്രുവരി 17 മുതൽ 22 വരെ കോട്ടയം പഴയസെമിനാരിയിലെ സോഫിയാ സെന്റർ ചാപ്പലിൽ പ. കാതോലിക്കാ ബാവാ തിരുമനസ്സിലെ അദ്ധ്യക്ഷതയിൽ ചേർന്നു. അമേരിക്കൻ ഭദ്രാസനാധിപൻ ഡോ. തോമസ് മാർ മക്കാറിയോസ് മെത്രാപ്പോലീത്താ ഒഴിച്ച് സഭയിലെ എല്ലാ മെത്രാപ്പോലീത്തന്മാരും സുന്നഹദോസിൽ സംബന്ധിച്ചു. 22–ാം തീയതി വട്ടശ്ശേരിൽ മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്തായുടെ ഓർമ്മപ്പെരുന്നാളോടുകൂടി സുന്നഹദോസ് യോഗം അവസാനിച്ചു.

[സുന്നഹദോസ് സംബന്ധിച്ച വിശദവിവരങ്ങൾ അടുത്ത ലക്കത്തിൽ]

## കാന്റർബെറി ആർച്ച് ബിഷപ്പിന് സ്വീകരണം

കേരളം ഇദംപ്രഥമമായി സന്ദർശിച്ച കാന്റർബറി ആർച്ച് ബിഷപ്പ് ഡോ. റോബർട്ട് റൺസെയും അഖിലലോക സഭാ കൗൺസിൽ സെക്രട്ടറി മി. എമിലിയോ കാസ്ട്രോയും പ. കാതോലിക്കാ ബാവാ തിരുമേനിയെ സന്ദർശിച്ചു. സോഫിയാ സെന്ററിൽ പ. സുന്നഹദോസ് കൂടിയിരുന്ന ഫെ. 21–നാണ് അവർ പ. ബാവായെ സന്ദർശിച്ചത്. പ. ബാവാ പ്രശസ്താതിഥികളുടെ ബഹുമാനാർത്ഥം ഒരു സ്വീകരണസൽക്കാരം നൽകി. സുന്നഹദോസിലെ തിരുമേനിമാരും വൈദിക സെമിനാരി പ്രൊഫസർമാരും സമുദായ ട്രസ്റ്റി പി. സി. എബ്രഹാമും സത്ക്കാരത്തിൽ സംബന്ധിച്ചു. പ. ബാവാ അതിഥികളെ സ്വാഗതം ചെയ്ത് പ്രസംഗിക്കുകയും സമ്മാനങ്ങൾ നൽകുകയും ചെയ്തു. ഇരുവരും സ്വീകരണത്തിനു നന്ദി പ്രകടിപ്പിച്ചു. ഓർസീയായിലെ ദുരിതാശ്വാസപ്രവർത്തനങ്ങൾക്കായി ആഫ്രിക്കൻ ദുരിതാശ്വാസഫണ്ടിൽനിന്ന് ഒരു ലക്ഷം രൂപാ പ. ബാവാ മി. കാസ്ട്രോയെ ഏല്പിച്ചു.

സ്വീകരണസൽക്കാരത്തിനുശേഷം ആർച്ച് ബിഷപ്പും, മി. കാസ്ട്രോയും വൈദികസെമിനാരിയിലെത്തി വിദ്യാർത്ഥികളെ സംബോധന ചെയ്തു പ്രസംഗിച്ചു.

## അദ്ധ്യാപകസമ്മേളനം

ചെന്നിത്തല, ഇടവങ്കാട്ട് ഡിസ്ട്രിക്റ്റുകളിലെ സൺഡേസ്കൂൾ അദ്ധ്യാപകസമ്മേളനം ഡയറക്ടർ ജനറൽ വെരി. റവ. സി. വി. ജോർജ് കോർ എപ്പിസ്കോപ്പായുടെ അദ്ധ്യക്ഷതയിൽ കുട്ടമ്പേരൂർ സെന്റ് മേരീസ് പള്ളിയിൽവെച്ചു നടത്തപ്പെട്ടു. വെരി. റവ. പി. എം. ജോർജ് കോർ എപ്പിസ്കോപ്പാ, നിരണം ഭദ്രാസന ഡയറക്ടർ, ഈ. ഏ. ജോസഫ്, ചെങ്ങന്നൂർ ഭദ്രാസന ഡയറക്ടർ വി. എം. മത്തായി, പി. കെ. വറുഗീസ് എന്നിവർ പ്രസംഗിച്ചു. ചെന്നിത്തല ഡി–ൽ നിന്ന് ഇടവങ്കാട്ട് ഡി–ലേക്ക് മാറിപ്പോകുന്ന സൺഡേസ്കൂളുകൾക്കും, 15 വർഷം ചെന്നിത്തല ഡി. ഇൻസ്പെക്ടറായിരുന്ന് പുതിയതായി ഇടവങ്കാട്ട് ഡി. ഇൻസ്പെക്ടറായി തെരഞ്ഞെടുക്കപ്പെട്ട പി. സി. ജോസഫിനും ആശംസകളും അനുമോദനങ്ങളും യോഗം അർപ്പിച്ചു.

---

3. കോശി വി. കെ. പിരളശ്ശേരി
4. ജോൺ റ്റി. എസ്., തുമ്പമൺ
5. മാത്യൂസ് തരകൻ, പ്രക്കാനം
6. കെ. വി. തോമസ്, വെസ്റ്റ് ബംഗാൾ
7. കൊച്ചാന്ന വി. എം. കുന്നംകുളം

### പാഠം 45

### അപ്പോസ്തോല പ്രവർത്തികൾ

1. ഉയിർപ്പിനുശേഷം എത്രനാൾ കർത്താവ് പ്രത്യക്ഷനായി.
2. ആദ്യസ്നാനം ഏറ്റു സഭയോടു ചേർന്നവർ എത്ര.
3. സുന്ദരഗോപുരവാതുക്കൽ ഇരുന്ന മുടന്തന്റെ പ്രായം.
4. യൂദാസിന്റെ അനുഗാമികൾ എത്ര.
5. യിസ്രായേല്യർ എത്രവർഷം അടിമകളായി.
6. പക്ഷവാതക്കാരൻ എത്ര വർഷം രോഗിയായിരുന്നു.
7. കനാൻ ലഭിച്ചതു മുതൽ ശമുവേൽ വരെ എത്ര വർഷം.
8. അന്യഭാഷയിൽ സംസാരിച്ചവർ എത്ര.
9. പൗലോസിനെ കൊന്നുകളയുവോളം ഭക്ഷണം കഴിക്കില്ല എന്നു ശപഥം ചെയ്തവർ എത്ര.
10. അവസാനയാത്രയിൽ പൗലോസുമൊപ്പം കപ്പലിലുണ്ടായിരുന്നവർ.
11. ചോദ്യം 10–നെ ചോദ്യം 8 കൊണ്ട് ഹരിക്കുക. അതിനോട് ചോദ്യം 9 കൂട്ടുക. അതിൽനിന്നും ചോദ്യം 6 കുറയ്ക്കുക. അതിനോട് ചോദ്യം 5 കൂട്ടുക. വീണ്ടും ചോദ്യം 7 കുറയ്ക്കുക. അതിനെ ചോദ്യം 4 കൊണ്ട് ഗുണിക്കുക. അതിനോട് ചോദ്യം 2 കൂട്ടുക. അതിനെ ചോദ്യം 1 കൊണ്ട് ഹരിക്കുക. അതിൽനിന്ന് ചോദ്യം 3 കുറയ്ക്കുക. നിങ്ങളുടെ ഉത്തരം എത്ര?

## പട്ടംകൊട

ആനിക്കാട് മാവുങ്കൽ നൈനാൻ വർഗീസ് ശെമ്മാശന് 1986 മാർച്ച് 1-ാം തീയതി പാതിക്കാട് ഓർത്തഡോക്സ് പള്ളിയിൽവച്ച് ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ കശീശാ പട്ടം നൽകി.

സ്മിതാ കുര്യൻ



അഖില മലങ്കര സണ്ടേസ്കൂൾ അസോസിയേഷൻ സഹപാഠ്യമത്സരങ്ങളിൽ ഉത്തര–ദക്ഷിണ–മധ്യമേഖലകളിൽനിന്ന് ഏറ്റവും കൂടുതൽ പോയിന്റുകൾ നേടി വ്യക്തിഗത ട്രോഫിക്ക് അർഹയായ സ്മിതാ കുര്യൻ കുമ്പുക്കാട്ട്. പത്തനംതിട്ട കുമ്പഴ കുമ്പുക്കാട്ട് പ്രൊഫ. കെ. റ്റി. കുര്യന്റെ മകളായ സ്മിത സുൽത്താൻബത്തേരി സെ. മേരീസ് ഓർത്തഡോക്സ് കത്തീഡ്രൽ സണ്ടേസ്കൂൾ 8-ാം ക്ലാസ്സ് വിദ്യാർത്ഥിനിയാണ്.

## ദേവാലയ ശിലാസ്ഥാപനം

ചണ്ഡിഗഢ്: പഞ്ചാബിന്റെ തലസ്ഥാനമായ ചണ്ഡിഗഢ് പട്ടണത്തിൽ പരിശുദ്ധ ദൈവമാതാവിന്റെ നാമത്തിൽ സ്ഥാപിക്കുന്ന ദേവാലയത്തിന്റെ ശിലാസ്ഥാപനകർമ്മം 1985 ഡിസംബർ 25-ാം തീയതി ഡൽഹി ഇടവകയുടെ ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ നിർവ്വഹിച്ചു. ചടങ്ങിൽ ഇതര മതസ്ഥരായ പല പ്രമുഖ വ്യക്തികളും സംബന്ധിച്ചിരുന്നു.

പഞ്ചാബിലെ ഇപ്പോഴുള്ള പരിതഃസ്ഥിതിയിൽ ഈ ദേവാലയത്തിന്റെ പണി എത്രയും വേഗം പൂർത്തിയാക്കേണ്ടത് സഭയുടെ പൊതുവായ ആവശ്യമാണ്. അതിനുവേണ്ട പ്രാർത്ഥനയും ആത്മാർത്ഥമായ സഹായസഹകരണങ്ങളും സമാവിശ്വാസികളിൽ നിന്നും പ്രതീക്ഷിക്കുന്നു.

Rev. Fr. P. K. George, Vicar, 58 The Mall, Ambala Cantt. 133001.

## കോറെപ്പിസ്കോപ്പാ സ്ഥാനം നൽകി

മലബാർ ഭദ്രാസനത്തിൽ കേളകം സെന്റ് ജോർജ്ജ്, അമ്പായത്തോട് സെന്റ് മേരീസ്, ചെട്ടിയാംപറമ്പ് സെന്റ് മേരീസ് എന്നീ പള്ളികളുടെ വികാരിയായി സേവനമനുഷ്ഠിക്കുന്ന അത്തിനിൽക്കുന്നതിൽ ഫാ. കെ. ജി. ഗീവർഗീസിന് തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ ജനുവരി 23-ാം തീയതി കോർ എപ്പിസ്കോപ്പാ സ്ഥാനം നൽകി. ബ. അച്ചൻ ഭദ്രാസന കൗൺസിൽ മെമ്പറായും സണ്ടേസ്കൂൾ ഇൻസ്പെക്ടറായും മലങ്കരസഭാ മാനേജിംഗ് കമ്മറ്റി മെമ്പറായും സേവനമനുഷ്ഠിക്കുന്നു.

## കാർട്ടൂൺ മത്സരവിജയി

മലങ്കരസഭാ മാസികയുടെ ആഭിമുഖ്യത്തിൽ നടത്തപ്പെട്ട കാർട്ടൂൺ മത്സരത്തിൽ പുതലൂർ വാളക്കോട്ടുപള്ളി ഇടവകാംഗം മുകളുവിള പുത്തൻവീട്ടിൽ രാജി എബ്രഹാം ഒന്നാം സ്ഥാനം നേടി, മലങ്കരസഭയിൽ ആനുകാലികം എന്ന കാർട്ടൂൺ തയ്യാറാക്കുന്ന ജയന്റെ (Doha) വെള്ളിക്കപ്പിനും 150 രൂപയുടെ ക്യാഷ് അവാർഡിനും അർഹനായി.

## മത്സരപരീക്ഷാ വിജയികൾ

പൌരസ്ത്യ ഓർത്തഡോക്സ് സിറിയൻ സണ്ടേസ്കൂൾ അസോസിയേഷൻ 1985 ഡിസംബർ 28-ാം തീയതി അഖില മലങ്കരാ അടിസ്ഥാനത്തിൽ നടത്തിയ മത്സരപരീക്ഷകളിൽ താഴെ പറയുന്ന വിദ്യാർത്ഥികൾ ഒന്നും രണ്ടും റാങ്കു നേടിയിരിക്കുന്നു.

ക്ലാസ്സ് V.

1. അനീഷ് തോമസ്, സെ. തോമസ് സണ്ടേസ്കൂൾ, വെള്ളൂക്കുട്ട, കോട്ടയം. 2. ബിജു തോമസ്, സെ. ജോർജ്ജ്, കാരിച്ചാൽ, നിരണം.

ക്ലാസ്സ് VI

1. ഗീവറുഗീസ് വറുഗീസ് ഡാനിയേൽ, സെ. ജോർജ്ജ്, കൊറ്റർകാവ്, കൊല്ലം. 2. ജോമോൻ കെ. ഫിലിപ്പ്. സെ. ജോൺസ്, തച്ചകുന്ന്, കോട്ടയം.

ക്ലാസ്സ് VII.

1. എലിസബേത്ത് ചെറിയാൻ, സെ. മേരീസ്, ഏവൂർ, നിരണം. 2. ജോമാ പി. മാത്യു, നിലയ്ക്കൽ, കോട്ടയം.

ക്ലാസ്സ് VIII.

1. സുനി വറുഗീസ്, സെ. ജോർജ്ജ്, ആറാട്ടുപുഴ, ചെങ്ങന്നൂർ. 2. ഷിജി ജേക്കബ്, സെ. തോമസ്, സൗത്ത് പാമ്പാടി, കോട്ടയം.

ക്ലാസ്സ് IX.

1. അനിൽ പുന്നൂസ്, സെ. ജോർജ്ജ്, മണലേൽ, കോട്ടയം. 2. കുര്യൻ പുന്നൂസ്, മാർ ബസേലിയോസ്, കുറിച്ചി, കോട്ടയം.

ക്ലാസ്സ് X.

1. അനിതാ വറുഗീസ്, സെ. തോമസ്, വെള്ളൂക്കുട്ട, കോട്ടയം. 2. മഞ്ജു കുറിയാക്കോസ്, മാർ ഗ്രീഗോറിയോസ്, ആലിയാകുഴി, കോട്ടയം.

## ഫാ. കുറിയാക്കോസ് നിര്യാതനായി



കർണ്ണാടകത്തിലെ ബ്രഹ്മവാർ സെ. മേരീസ് ഓർത്തഡോക്സ് സുറിയാനിപള്ളി വികാരി ജനറാളും, സെ. മേരീസ് സിറിയൻ കോളേജ് സ്ഥാപകനും, മാനേജരും, കറസ്പോണ്ടന്റുമായിരുന്ന റവ. ഫാ. കെ. കെ. കുറിയാക്കോസ് (82) 1986 ജനുവരി 11-ാം തീയതി വാർദ്ധക്യസഹജമായ രോഗം നിമിത്തം കർത്താവിൽ നിദ്ര പ്രാപിച്ചു. 12-ാം തീയതി ഞായറാഴ്ച 2 മണിക്ക് ബ്രഹ്മവാർ സെ. മേരീസ് ഓർത്തഡോക്സ് സിറിയൻ ചർച്ച് അങ്കണത്തിൽ ഫാ. കെ. റ്റി. വറുഗീസ്, ഫാ. ലാസറസ് തോമസ്, ഫാ. ജോൺ മുളമൂട്ടിൽ (ബോംബെ) എന്നീ വൈദികരുടെയും, മദ്രാസ് ഭദ്രാസനത്തിൽപ്പെട്ട കർണ്ണാടകത്തിലെ ഒട്ടധികം വൈദികരുടെയും കാർമ്മികത്വത്തിലും ബഹുസഹസ്രം ജനങ്ങളുടെ സാന്നിദ്ധ്യത്തിലും സഹകരണത്തിലും ശവസംസ്കാരശുശ്രൂഷ നടത്തപ്പെട്ടു. മംഗലാപുരം ആർച്ച് ബിഷപ്പും വിവിധ സഭകളിലെ വൈദികരും പരേതന്റെ മൃതശരീരം സന്ദർശിക്കുകയും പ്രത്യേകം പ്രാർത്ഥനകൾ നടത്തുകയും ചെയ്തു. 2 1/2 മണിക്കൂർ നീണ്ടുനിന്ന നഗരികാണിക്കലിനുശേഷം പള്ളിയങ്കണത്തിൽ കൂടിയ അനുശോചനയോഗത്തിൽ സ്ഥലത്തെ M. P., M. L. A., വിവിധ സഭകളിലെ വൈദികർ, കോളേജ് പ്രിൻസിപ്പൽ എന്നിവർ പ്രസംഗിക്കുകയും പരേതന് അന്തിമോപചാരം അർപ്പിക്കുകയും ചെയ്തു. ബ. അച്ചനെ ബഹുമാനിച്ചുകൊണ്ട് ബ്രഹ്മവാറിലെ സകല കടകളും അടച്ച് ഹർത്താൽ ആചരിക്കുകയുണ്ടായി.

തുമ്പമൺ കീരുകുഴി സെ. ജോർജ് ഓർത്തഡോക്സ് ഇടവകാംഗമായ കണ്ണിച്ചേരിൽ തെക്കേക്കര പരേതനായ ശ്രീ. കോരുതുകിര്യാപിള്ളയുടെ മൂത്ത പുത്രനാണ് പരേതൻ.

## ഒരുലക്ഷം രൂപാ സംഭാവനചെയ്തു

ഫെബ്രുവരി 21-ാം തീയതി കന്റർബറി ആർച്ചുബിഷോപ്പ് റോബർട്ട് റൺസേയ്ക്കും അഖിലലോക സഭാ സെക്രട്ടറി മി. എമിലിയോ കാസ്ട്രോയിക്കും പ. കാതോലിക്കാബാവാ കോട്ടയം പഴയസെമിനാരിയിലെ സോഫിയാ സെന്ററിൽവച്ചു നൽകിയ സ്വീകരണസൽക്കാരവേളയിൽ മലങ്കര ഓർത്തഡോക്സ് സഭയുടെ ആഫ്രിക്കൻ ദുരിതാശ്വാസ ഫണ്ടിൽനിന്ന് ടാൻസിയായിലെ ദുരിതാശ്വാസപ്രവർത്തനങ്ങൾക്കായി പ. കാതോലിക്കാബാവാ ഒരുലക്ഷം രൂപാ സംഭാവന ചെയ്തു.

---


FORM IV

MALANKARA SABHA

1. Place of Publication – Kottayam
2. Periodicity – Monthly
3. Printer's Name – Rev. Fr T. G. Zacharia
4. Address – Catholicate Aramana
Kottayam – 686 038
5. Publisher – Rev. Fr. T. G. Zacharia
6. Address – Item No. 4
7. Editor – Very Rev. Dr. N. J.
Thomas Ramban
Nationality – Indian
8. Address – Item No. 4
9. Name and Address of the Owner – The Malankara Orthodox Syiian Church

I, Rev. Fr. T. G. Zacharia, hereby declare that the particulars given above are true to the best of my knowledge and belief.

28–9–1986 Fr. T. G. Zacharia.

## തെരഞ്ഞെടുപ്പ്

**റാന്നി:** റാന്നി ഡിസ്ട്രിക്ട് സണ്ടേസ്കൂൾ അദ്ധ്യാപകരുടെ യോഗം ഫെബ്രുവരി 9-ാം തീയതി രണ്ടുമണിക്ക് റാന്നി-തോട്ടമൺ പള്ളിയിൽ ഭദ്രാസന ഡയറക്ടർ ശ്രീ. പി. റ്റി. പത്രോസിന്റെ അദ്ധ്യക്ഷതയിൽ കൂടി. അടുത്ത മൂന്നു വർഷത്തേക്ക് ഡി. ഇൻസ്പക്ടറായി മുൻ ഇൻസ്പക്ടർ ശ്രീ. പി. സി. വറുഗീസിനെയും അദ്ധ്യാപക പ്രതിനിധിയായി ശ്രീ. സി. റ്റി. വറുഗീസിനെയും തെരഞ്ഞെടുത്തു.

**ചെങ്ങന്നൂർ:** ഉമയാറ്റുകര ഡിസ്ട്രിക്ട് സണ്ടേസ്കൂൾ അദ്ധ്യാപക സമ്മേളനം ഉമയാറ്റുകര ഓർത്തഡോക്സ് പള്ളിയിൽവച്ച് ഡയറക്ടർ മി. എം. വി. മത്തായിയുടെ അദ്ധ്യക്ഷതയിൽ ചേർന്ന് ഇൻസ്പെക്ടറായി മി. പോത്തനെയും അദ്ധ്യാപക പ്രതിനിധിയായി മി. വർഗീസ് ജോണിനെയും തെരഞ്ഞെടുത്തു.

**വാഴൂർ:** വാഴൂർ ഡി. ഓർത്തഡോക്സ് സണ്ടേസ്കൂൾ അദ്ധ്യാപകരുടെ ഒരു സമ്മേളനം മുണ്ടത്താനം സെന്റ് ജോൺസ് പള്ളിയിൽ ജനുവരി 26 ഞായറാഴ്ച മാർ ഈവാനിയോസ് മെത്രാപ്പോലീത്താ ഉത്ഘാടനം ചെയ്തു. ഭദ്രാസന ഡയറക്ടർ ശ്രീ. റ്റി. ചെറിയാൻ ആൻഡ്രൂസ് ആദ്ധ്യക്ഷം വഹിച്ചു ശ്രീ. സി. യു. മാത്യു പ്രസംഗിച്ചു. ശ്രീ. സി. ഇ. കുരുവിളയും ശ്രീ. കെ. റ്റി. കുര്യാക്കോസും പ്രബന്ധങ്ങൾ അവതരിപ്പിച്ചു.

മൂന്നു വർഷത്തേക്കുള്ള ഇൻസ്പെക്ടറായി ശ്രീ. സി. ഇ. കുരുവിളയേയും അദ്ധ്യാപക പ്രതിനിധിയായി ശ്രീ. കെ. റ്റി. കുര്യാക്കോസിനെയും തെരഞ്ഞെടുത്തു.

## പട്ടംകൊട

മാത്തൂർ ചാങ്ങയിൽ ഡീക്കൻ ഫിലിപ്പ് എം. ഡാനിയേലിന് ഡോ. പൗലൂസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തുമ്പമൺ ഏറം സെ. ജോർജ്ജ് പള്ളിയിൽവച്ച് ഫെബ്രുവരി 23-ാം നു ഡാനിയേൽ മാർ പീലക്സീനോസ് മെത്രാപ്പോലീത്തായുടെ സാന്നിദ്ധ്യത്തിൽ കശീശാപട്ടം നൽകി.

## യുവജനപ്രസ്ഥാനം

കരുവാറ്റാ ഓർത്തഡോക്സ് യുവജന പ്രസ്ഥാനം കാർത്തികപ്പള്ളി ഗ്രൂപ്പിന്റെ യോഗം ചേപ്പാട് സെ. ജോർജ്ജ് പള്ളിയിൽകൂടി പുതിയ ഭാരവാഹികളായി ഫാ. തോമസ് മാത്യു (പ്രസിഡന്റ്), എസ്. തങ്കച്ചൻ (വൈ. പ്രസിഡന്റ്), ജോർജ്ജ് എം. ചെറിയാൻ (ഓർഗനൈസിംഗ് സെക്രട്ടറി) എന്നിവരെ തെരഞ്ഞെടുത്തു.

യോഗത്തിൽ ജനറൽ സെക്രട്ടറി ഡീ. ഓ. വി. വർഗീസ്, ഭ. സെക്രട്ടറി മാത്യു വർഗീസ്, എ. ടി. ജോൺ, ബാബു ഈപ്പൻ എന്നിവർ സംബന്ധിച്ചു.

## ഭദ്രാസന വാർഷികം

സുൽത്താൻ ബത്തേരി, മലബാർ ഭദ്രാസന മർത്തമറിയം വനിതാസമാജത്തിന്റെ വാർഷിക സമ്മേളനം ജനുവരി 10, 11 തീയതികളിൽ ചുങ്കത്തറ എം. പി. എം. ഹൈസ്കൂളിൽവച്ചു നടന്നു. തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് അദ്ധ്യക്ഷപദം അലങ്കരിച്ച സമ്മേളനം അഖില മലങ്കര സമാജം പ്രസിഡന്റ് മാത്യൂസ് മാർ ബർന്നബാസ് തിരുമേനി ഉത്ഘാടനം ചെയ്തു. ഭദ്രാസന സെക്രട്ടറി റവ. സിസ്റ്റർ റിബേക്ക പ്രവർത്തന റിപ്പോർട്ട് വായിച്ചു. ഫാ. ആൻഡ്രൂസ് ഏബ്രഹാം, ഫാ. പൗന്നൂസ് മോടിശേരിൽ (ബത്തേരി ഭദ്രാസന സെക്രട്ടറി), റവ. സിസ്റ്റർ ജോവാനീസ്, ശ്രീ പോൾ മണലിൽ എന്നിവർ പ്രസംഗിച്ചു. ഭദ്രാസന വൈസ് പ്രസിഡന്റ് ഫാ. എം. സി. ജോൺ ചർച്ചകൾക്ക് നേതൃത്വം നൽകി.

ശ്രീമതി അന്നമ്മ ഫിലിപ്പ് സ്വാഗതവും, റവ. സിസ്റ്റർ റിബേക്ക കൃതജ്ഞതയും അർപ്പിച്ചു.

## ഗ്രൂപ്പ് സമ്മേളനം

കേളകം മർത്തമറിയം സമാജം ഗ്രൂപ്പ് സമ്മേളനം 1986 ജനുവരി 21-ാം തീയതി കേളകം സെ. ജോർജ്ജ് പള്ളിയിൽ നടന്നു. തോമസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്താ സമ്മേളനം ഉത്ഘാടനം ചെയ്തു. ഫാ. എം. സി. ജോൺ ആദ്ധ്യക്ഷം വഹിച്ചു. വെരി. റവ. യോഹന്നാൻ റമ്പാൻ, റവ. ഫാ. പത്രോസ്, റവ. സിസ്റ്റർ സൂസന്ന എന്നിവർ പ്രസംഗിച്ചു. ഗ്രൂപ്പ് സെക്രട്ടറി ശ്രീമതി അന്നമ്മ മാത്തൻ പ്രവർത്തന റിപ്പോർട്ട് വായിച്ചു. യൂണിറ്റ് സെക്രട്ടറിമാരും റിപ്പോർട്ട് അവതരിപ്പിച്ചു. സമാജം പരീക്ഷയിൽ ഭദ്രാസന തലത്തിൽ രണ്ടാം സ്ഥാനം കരസ്ഥമാക്കിയ ശ്രീമതി ഈ. വി. അന്നമ്മ, വൽസ പള്ളിപ്പാട് എന്നിവർക്ക് തിരുമനസ്സുകൊണ്ട് സമ്മാനം നൽകി. കേളകം ഗ്രൂപ്പിലെ വനിതാസമാജം വകയായി 5000 രൂപാ മലബാർ ഭദ്രാസന അരമന പണിക്കു സംഭാവന നൽകാൻ തീരുമാനിച്ചു. ഗ്രൂപ്പ് പ്രസിഡന്റ് ഫാ. പി. വി. സ്റ്റീഫൻ സ്വാഗതവും, ശ്രീമതി കുഞ്ഞമ്മ മാത്തൻ കൃതജ്ഞതയും പ്രകാശിപ്പിച്ചു.

## പ്രകാശനം ചെയ്തു

വട്ടശ്ശേരിൽ തിരുമേനിയെപ്പററി റവ. ഡോ. വി. സി. ശമുവേൽ ഇംഗ്ലീഷിൽ എഴുതിയ പുസ്തകത്തിന്റെ പ്രകാശനം തിരുമനസ്സിലെ ഓർമ്മപ്പെരുനാൾ കൊണ്ടാടിയ ഫെ. 22–ാം തീയതി വി. കുർബ്ബാനയ്ക്കുശേഷം കോട്ടയം പഴയസെമിനാരി ചാപ്പലിൽവച്ച് ഡോ. കെ. എം. തരകന് പുസ്തകത്തിന്റെ എഴുത്തുകോപ്പി നൽകിക്കൊണ്ട് പ. ബാവാ തിരുമേനി നിർവ്വഹിച്ചു. മലങ്കര ഓർത്തഡോക്സ് സഭാപ്രസിദ്ധീകരണവകുപ്പിന്റെ ചുമതലയിൽ പ്രസിദ്ധപ്പെടുത്തുന്ന വിലയേറ ഈ ഗ്രന്ഥത്തിന് വില 15 രൂപാ. പ്രീ പബ്ലിക്കേഷൻ വില 12 രൂപാ. പ്രീ പബ്ലിക്കേഷൻ സൗജന്യം 1986 ഏപ്രിൽ 30 വരെയായിരിക്കും.

ആവശ്യക്കാർ താഴെപ്പറയുന്ന അഡ്രസിൽ പണം അടച്ച് പുസ്തകം റിസേർവു ചെയ്യുക. Secretary, M. O. C. Publications, Devalokam Kottayam–38.

## പള്ളികൂദാശ

കുററൂർ സെ. ഗ്രീഗോറിയോസ് ബഥാന്യ പള്ളികൂദാശ പ. കാതോലിക്കാബാവാ തിരുമനസ്സിലെ പ്രധാന കാർമ്മികത്വത്തിലും ചെങ്ങന്നൂർ ഭദ്രാസനാധിപൻ തോമസ് മാർ അത്താനാസ്യോസ് എപ്പിസ്കോപ്പായുടെ സഹകരണത്തിലും ജനുവരി 31, ഫെബ്രുവരി 1 എന്നീ തീയതികളിൽ നിർവ്വഹിച്ചു.

31–ാം തീയതി 3 1/2 മണിക്ക് എത്തിയ തിരുമേനിമാരെ വികാരി ഫാ ഫീലിപ്പോസ് പാണ്ടിശ്ശേരി, അസി. വികാരി ഫാ. പി. ഡി. ഡാനിയേൽ എന്നിവർ ചേർന്നു സ്വീകരിച്ചു. തുടർന്ന് പുതുതായി പണികഴിപ്പിച്ച പള്ളിവക കുരിശിൻതൊട്ടിയുടെ കൂദാശ പ. ബാവാ നിർവ്വഹിച്ചു. തുടർന്നു ചേർന്ന പൊതുസമ്മേളനം പ. ബാവാ തിരുമേനി ഉദ്ഘാടനം ചെയ്തു. അത്താനാസ്യോസ് തിരുമേനി അദ്ധ്യക്ഷം വഹിച്ചു. സഭാ സെക്രട്ടറി പോൾ മത്തായി, തമ്പാൻ തോമസ് എം. പി., തോമസ് കുതിരവട്ടം എം. പി., പി. സി. തോമസ് എം. എൽ എ., അലക്സാണ്ടർ കാരയ്ക്കൽ, ഫാ. ജോർജ് ചുണ്ടേവാലേൽ, മടുക്കോലിൽ ഏബ്രഹാം കോറെപ്പിസ്കോപ്പാ, സിസ്ററർ സെലിന, മി. മഥനൻ നായർ എന്നിവർ പ്രസംഗിച്ചു. മി. വി. ഐ. ഏബ്രഹാം കൃതജ്ഞത പറഞ്ഞു.

31–ാം തീയതി രാവിലെ പള്ളികൂദാശ പ. ബാവാ നിർവഹിച്ചു. അത്താനാസ്യോസ് എപ്പിസ്കോപ്പാ വി. കുർബാന അർപ്പിച്ചു.

## അദ്ധ്യാപക പരിശീലന ക്ലാസ്

നിരണം ഭദ്രാസനത്തിലെ സണ്ടേസ്കൂൾ അദ്ധ്യാപക പരിശീലന ക്ലാസസുകൾ വെണ്ണിക്കുളം സെ. ബഹനാൻസ് ഹൈസ്കൂളിൽവച്ചു നടത്തപ്പെട്ടു. 85 അദ്ധ്യാപകർ സ്ഥിരമായി ക്ലാസസുകളിൽ പങ്കെടുത്തു. ഗീവർഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ, സണ്ടേസ്കൂൾ ഡയറക്ടർ ജനറൽ സി. വി. ജോർജ് കോറെപ്പിസ്കോപ്പാ, സി. യു. മാത്യു, ഡീക്കൻ കുര്യൻ ദാനിയേൽ, ഡീക്കൻ സജി മാത്യു, ഡീക്കൻ തോമസ് മാത്യു എന്നിവർ ക്ലാസസുകൾ എടുത്തു. ഫാ. ജോർജ് മുതലങ്ങശ്ശേരിയുടെ അദ്ധ്യക്ഷതയിൽ നടത്തപ്പെട്ട സമാപനസമ്മേളനത്തിൽ ക്ലാസസുകളിൽ സംബന്ധിച്ചവർക്കുള്ള സർട്ടിഫിക്കററുകളും ക്വിസ് മത്സരത്തിനുള്ള സമ്മാനങ്ങളു നൽകപ്പെട്ടു.

## പ്രഭാഷണ പരമ്പര

സുറിയാനി പൈതൃകത്തെപ്പററി കോട്ടയത്ത് ബേക്കർഹില്ലിലുള്ള S E E R I (St. Ehhreim Ecumenical Research Institute) യിൽ വെച്ച് മാർച്ചുമാസം 8 ാം തീയതി മുതൽ 14–ാം തീയതി വരെ ഒരു പ്രഭാഷണ പരമ്പര നടക്കുന്നതാണ്. West Germany–യിലെ Marburg University–യിൽനിന്നും വന്നിട്ടുള്ള പ്രശസ്തനായ Prof. Dr. Wolfgang Hage ആണ് എല്ലാ ദിവസവും പ്രഭാഷണങ്ങൾ നടത്തുക. മാർച്ച് 8–ാം തീയതി ശനിയാഴ്ച കൃത്യം 4 30 P. M. ന് ഈ പ്രഭാഷണ പരമ്പര ഉദ്ഘാടനം ചെയ്യപ്പെടും. 9–ാം തീയതി ഞായറാഴ്ച പ്രഭാഷണം ഉണ്ടായിരിക്കയില്ല. മററുള്ള ദിവസങ്ങളിൽ പ്രഭാഷണങ്ങൾ കൃത്യം 5 P. M. ന് തുടങ്ങി 6. 15 P. M. ന് അവസാനിക്കുന്നതാണ്.

താല്പര്യമുള്ള എല്ലാവരെയും ഈ പ്രഭാഷണ പരമ്പരയിൽ സംബന്ധിക്കാനായി സ്നേഹപൂർവം ക്ഷണിച്ചുകൊള്ളുന്നു

Rev. Dr. Jacob, Thekkeparampil
(Director, S E E R I)

## ഒരു സുവിശേഷകന്റെ നിര്യാണം

പ്രകാശനം: ഈ. റി. മത്തായി ഉപദേശി (84) ഇലവുംതിട്ടയുന്നതിൽ 12–1–86–ൽ നിര്യാതനായി. ശവസംസ്കാരം സെന്റ് മേരീസ് തോട്ടുപുറം പള്ളിയിൽ ദാനിയേൽ മാർ പീലക്സിനോസ്, ഫീലിപ്പോസ് മാർ യൗസേബിയോസ് എന്നീ തിരുമേനിമാരുടെ പ്രധാന കാർമ്മികത്വത്തിൽ നടത്തി.

പരേതൻ കൊല്ലം, തുമ്പമൺ ഭദ്രാസനങ്ങളിൽ സഞ്ചാര സുവിശേഷകനായി ദീർഘകാലം സേവനമനുഷ്ഠിച്ചിട്ടുള്ള ആളായിരുന്നു.

—:—

# മരുഭൂമിയിലെ നീരുറവ

## സെൻറ് തോമസ് ഓർത്തഡോക്സ് കോൺഗ്രിഗേഷൻ

### സൗദി അറേബ്യ.

1975 സെപ്റ്റംബർ 12-ാം തീയതി അഭിവന്ദ്യ ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായാൽ സ്ഥാപിതമായ ഈ കോൺഗ്രിഗേഷൻെറ 1986-ലെ താഴെ കൊടുത്തിരിക്കുന്ന ജീവകാരുണ്യ ധനസഹായങ്ങൾ അർഹതയുടെ അടിസ്ഥാനത്തിൽ നൽകുന്നതാണ്. ചികിത്സാ സഹായത്തിന് ജാതിമതഭേദമെന്യേ ആർക്കും അപേക്ഷിക്കാം. മററു സഹായങ്ങൾ മുഖ്യമായും ഓർത്തഡോക്സ് സഭാംഗങ്ങൾക്ക് നൽകുന്നു.

1. **ചികിത്സാ ധനസഹായം:** നിരാലംബരും സാധുക്കളുമായ രോഗികൾക്ക് നൽകുന്നു. ഇടവക വികാരിയുടെ ശുപാർശയും രോഗവിവരങ്ങൾ രേഖപ്പെടുത്തിക്കൊണ്ട് ചികിത്സിക്കുന്ന ഡോക്ടറുടെ സർട്ടിഫിക്കററും അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം.

2. **വിവാഹ ധനസഹായം:** നിർദ്ധന കുടുംബത്തിലെ, പ്രത്യേകിച്ചും മാതാപിതാക്കളില്ലാത്ത പെൺകുട്ടികളുടെ വിവാഹത്തിന് മുൻഗണന നൽകുന്നു. ഇടവക വികാരിയുടെയും ഇടവക മാനേജിംഗ് കമ്മററിയുടെയും ശുപാർശയും രേഖകുറിയുടെ കോപ്പിയും സഹിതം അപേക്ഷ വിവാഹതീയതിക്ക് 45 ദിവസം മുമ്പ് സൗദിയിൽ കിട്ടിയിരിക്കണം.

3. **വിദ്യാഭ്യാസ ധനസഹായം:** നിർദ്ധനരും പഠനത്തിൽ സമർത്ഥരുമായ വിദ്യാർത്ഥി-വിദ്യാർത്ഥിനികൾക്ക് SSLC ക്ക് ശേഷമുള്ള വിദ്യാഭ്യാസത്തിന് നൽകുന്നു. ഫൈനൽ പരീക്ഷയുടെ അററസ്റ്റുചെയ്ത മാർക്കുലിസ്ററും കോഴ്സ് സർട്ടിഫിക്കററും സ്വഭാവ സർട്ടിഫിക്കററും അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. ഇടവക വികാരിയുടെ ശുപാർശയോടുകൂടി അപേക്ഷകൾ 1986 ആഗസ്ററ് 31-നു മുമ്പ് സൗദിയിൽ കിട്ടിയിരിക്കണം.

4. **ഭവനനിർമ്മാണ ധനസഹായം:** സ്വന്തമായി സ്ഥലമുള്ളവരും വീടുപണിയുവാൻ സാമ്പത്തികശേഷി ഇല്ലാത്തവരുമായ ബത്തേരി, കണ്ടനാട് ഭദ്രാസനങ്ങളിലെ ഓരോ കുടുംബത്തിനും 10000 രൂപാ വീതം നൽകുന്നു. സഹായം ലഭിച്ചാൽ പണിയുടെ പൂർണ്ണചുമതല ഏറെറടുത്തു നടത്തി ഒരു വർഷത്തിനകം ഭവനം പൂർത്തിയാക്കാമെന്ന് ഇടവക മാനേജിംഗ് കമ്മററിയുടെയോ ഏതെങ്കിലും ആദ്ധ്യാത്മിക സംഘടനയുടെയോ സമ്മതപത്രം അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. ഇടവക വികാരിയുടെയും മാനേജിംഗ് കമ്മററിയുടെയും ശുപാർശയോടുകൂടി അപേക്ഷകൾ 1986 ജൂൺ 30-നു മുമ്പ് സൗദിയിൽ കിട്ടിയിരിക്കണം.

5. **മററു സഹായങ്ങൾ:** അംഗവൈകല്യം സംഭവിച്ച അശരണരോ, ജീവസന്ധാരണത്തിന് ബുദ്ധിമുട്ടുന്ന അർഹരായ സാധുക്കളോ ഇടവക വികാരിയുടെയും മാനേജിംഗ് കമ്മററിയുടെയും ശുപാർശ സഹിതം അപേക്ഷിച്ചാൽ സഹായത്തിനായി പരിഗണിക്കുന്നതാണ്.

സഭയിലെ ആതുരസ്ഥാപനങ്ങൾക്ക് Special Project ആയി ധനസഹായം നൽകാൻ ഉദ്ദേശിക്കുന്നു. മെത്രാപ്പോലീത്തായുടെ ശുപാർശ സഹിതം അപേക്ഷകൾ 1986 മെയ് 31-ന് മുമ്പ് സൗദിയിൽ കിട്ടിയിരിക്കണം. കൂടാതെ കോലഞ്ചേരി, കങ്ങഴ, പരുമല, ശാസ്താംകോട്ട എന്നീ സ്ഥലങ്ങളിലെ സഭാവക മിഷ്യൻ ആശുപത്രികൾ വഴിയായും സാധുക്കളായ രോഗികളെ സഹായിച്ചു വരുന്നു.

ഇടവക ആദ്ധ്യാത്മിക സംഘടനകളിൽ പ്രവർത്തിക്കുന്നവർക്ക് പ്രത്യേക പരിഗണന നൽകുന്നതാണ്. ഒരു ഇടവകയിൽനിന്ന് ഭവനനിർമ്മാണത്തിനും വിവാഹത്തിനും ഒരു വർഷം ഒരു അപേക്ഷയിൽ കൂടുതൽ അയയ്ക്കരുത്.

ഈ ഷീററിൻെറ മറുവശത്ത് കൊടുത്തിരിക്കുന്നതുപോലെ അപേക്ഷാഫാറം തയ്യാറാക്കി പൂർണ്ണവിവരങ്ങൾ രേഖപ്പെടുത്തി താഴെ കൊടുത്തിരിക്കുന്ന മേൽവിലാസത്തിൽ മാത്രം അയയ്ക്കുക.

"Mathew Alexander, MEDCO, P. O. Box 1140, Alkhobar 31954, Saudi Arabia."

പ്രത്യേകം ശ്രദ്ധിക്കുക: അയയ്ക്കുന്ന കവറിൻെറ പുറത്ത് പള്ളിമുദ്രയോ, കുരിശടയാളമോ, കോൺഗ്രിഗേഷൻെറ മേൽവിലാസമോ ഉണ്ടായിരിക്കരുത്. രജിസ്റ്റേർഡ് തപാലിൽ അയയ്ക്കുന്ന അപേക്ഷകൾ സ്വീകരിക്കുന്നതല്ല.

1986 ഫെബ്രുവരി 7

മാനേജിംഗ് കമ്മററി.

# മരുഭൂമിയിലെ നീരുറവ

## ധനസഹായ അപേക്ഷാഫാറം

ഏതുതരത്തിലുള്ള സഹായത്തിന് അപേക്ഷിക്കുന്നു

പേര്:

തപാൽ മേൽവിലാസം:

ഇടവക:

ഭദ്രാസനം:

വയസ്സ്:

തൊഴിൽ:

വാർഷിക വരുമാനം

ഭൂസ്വത്ത് വിവരം:

വിദ്യാഭ്യാസയോഗ്യത:

ഇടവകയിലെ ആദ്ധ്യാത്മിക പ്രവർത്തനങ്ങളിൽ പങ്കെടുക്കുന്ന വിവരം

ഇതിനുമുമ്പ് ഇവിടേക്ക് ധനസഹായത്തിന് അപേക്ഷിച്ചിട്ടുണ്ടോ? ഉണ്ട് എങ്കിൽ — എന്ന്

എപ്പോഴെങ്കിലും ഈ കോൺഗ്രിഗേഷനിൽ നിന്നോ മററു സംഘടനകളിലോ ഇടവകകളിലോ നിന്നോ എന്തെങ്കിലും സഹായം ലഭിച്ചിട്ടുണ്ടോ?

ഉണ്ട് എങ്കിൽ — എവിടെനിന്ന്, എപ്പോൾ, എന്താവശ്യത്തിന്? എന്തു തുക ലഭിച്ചു?

ഇതേ ആവശ്യത്തിന് മററു സ്ഥലങ്ങളിലേക്ക് അപേക്ഷ അയച്ചിട്ടുണ്ടോ?

ഉണ്ട് എങ്കിൽ — എവിടേക്ക്? എപ്പോൾ?

കുടുംബാംഗങ്ങളുടെ / ആശ്രിതരുടെ പൂർണ്ണവിവരം.

| പേര് | അപേക്ഷകനുമായുള്ള ബന്ധം | വയസ്സ് | തൊഴിൽ | വാർഷിക വരുമാനം |
|---|---|---|---|---|
| | | | | |

അപേക്ഷകൻെറ ഒപ്പ്:

തീയതി:

അപേക്ഷ സാക്ഷ്യപ്പെടുത്തിക്കൊണ്ടുള്ള ഇടവക വികാരിയുടെ ശുപാർശയും, ഒപ്പും, മേൽവിലാസവും, പള്ളിയുടെ സീലും.

---

**ശ്രദ്ധിക്കുക:** ഈ ഫാറത്തിലെ വിവരങ്ങൾ പ്രത്യേക കടലാസിൽ എഴുതി അയയ്ക്കുക. അപേക്ഷകരുടെ മേൽവിലാസത്തിൽ അവരവരുടെ പോസ്ററാഫീസ് പിൻകോഡ് കാണിച്ചിരിക്കണം. ശരിയായ വിവരങ്ങൾ അടങ്ങിയതും പൂർണ്ണവുമായ അപേക്ഷകൾ മാത്രമേ പരിഗണിക്കുകയുള്ളു.

അപേക്ഷകളുടെ ഒരു കോപ്പി മാനേജർ, മലങ്കരസഭ, കോട്ടയം—38 എന്ന മേൽവിലാസത്തിൽ അയച്ചിരിക്കണം.

മാനേജിംഗ് കമ്മററി.

മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



**Fr. Cherian and Family,**
**U. S. A.**

Licence No. 475
11th APRIL 1946
Registered No. KL—KTM—38

# THE MALANKARA SABHA

Catholicate Office, Kottayam—686038

മദ്ധ്യസ്ഥതയാലുള്ള ഉപകാരസ്മരണയ്ക്ക്



C. P. Thomas,
Chempolil,
Maramon.

Printed and Published by Rev. Fr. T. G. Zacharia
at the Catholicate press, Kottayam—38
Chief Editor Very Rev. Ramban Dr. N. J. Thomas